# മലങ്കരസഭ

പുസ്തകം 15 1961 ഒക്ടോബർ ലക്കം 12




**ഗ്രീസിലെ റോഡ്സിൽ വച്ചു നടത്തപ്പെട്ട പാൻ ഓർത്തഡോക്സ് സഭാ സമ്മേളനത്തിൽ സംബന്ധിച്ച പ്രതിനിധികൾ**

ഏററവും മദ്ധ്യത്തിൽ നിൽക്കുന്നതു് ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും മുൻനിരയിൽ ഇടത്തുവശം ഒന്നാമതായി നിൽക്കുന്നതു് റവ ഫാ. കെ. പീലിപ്പോസുമാണു്.

മുൻനിരയിൽ നാലാമതായി മൂസലിലെ പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായേയും തൊട്ടുപിന്നിലായി ഹോംസിലെ മാർ മിലീത്തോസ് ബർന്നാബാ മെത്രാപ്പോലീത്തായേയും കാണാം. മാർ പീലക്സീനോസ് തിരുമേനിയുടെ വലത്തുവശത്തായി നിൽക്കുന്നതു് എത്യോപ്യായിലെ പീലിപ്പോസ് ആബൂനാആണു്.

## വിഷയ വിവരം



### പത്രാധിപർക്കുള്ള കത്ത്

സർ, 1961 സെപ്റ്റംബർ ലക്കം "മലങ്കര സഭ"യിൽ ബ: മല്പാൻ ഫാദർ എൻ. എ. യൂഹാനോൻ എഴുതിയ 'മാമ്മൂലുകളും നിയമങ്ങളും' എന്ന ലേഖനം എന്നെ വളരെ ആകർഷിച്ചു. ബ: മല്പാനച്ചൻ ചൂണ്ടിക്കാണിച്ചിരിക്കുന്ന പോയിൻറുകൾ വളരെ അർത്ഥവത്താണ്. ഇതു നമ്മുടെ ഇടവകകൾ സശ്രദ്ധം വായിച്ചു ഗ്രഹിക്കുകയും, അതനുസരിച്ച് പാലിക്കാൻ ശ്രമിക്കുമെന്നു് ദൈവത്തിൽ പ്രത്യാശിക്കുകയും ചെയ്യുന്നു.

പ്രത്യേകിച്ച് മലങ്കരസഭാമാസിക മാസത്തിൽ രണ്ടു പ്രതികൾ ഇറക്കണമെന്ന ആഗ്രഹത്തെ വളരെ സന്തോഷത്തോടെയാണ് വായിച്ചതു്. അപ്രകാരം ചെയ്യുന്നതായാൽ അതുമൂലം നമ്മുടെ സഭയുടെ വളർച്ചയുടെ കാലടികൾ ഒരു പടി മുമ്പോട്ടുവയ്ക്കുകയായിരിക്കും ചെയ്യുന്നതു്. മാന്യ വരിക്കാർ വരിസംഖ്യ മുൻകൂറായി അടയ്ക്കുന്നതു് ഇക്കാര്യത്തിൽ വളരെ പ്രോത്സാഹജനകമായിരിക്കും.

പി. വി. ജോസഫ്, ഒറീസാ.
20–9–61

### തിരുത്തിവായിക്കുക

കഴിഞ്ഞ ലക്കം പത്രാധിപ ലേഖനത്തിൽ "1910–ൽ വിവിധ സഭകളിൽനിന്നുള്ള പ്രതിനിധികൾ......എഡിൻബറോയിൽ സമ്മേളിച്ചു" എന്നതു് "1937–ൽ വിവിധസഭകളിൽനിന്നുള്ള പ്രതിനിധികൾ ഇദംപ്രഥമമായി എഡിൻബറോയിൽ സമ്മേളിച്ചു" എന്നു തിരുത്തി വായിക്കേണ്ടതാകുന്നു.

പത്രാധിപർ.

## വിശേഷദിവസങ്ങൾ

### 1961 ഒക്ടോ. 16 മുതൽ നവം. 15 വരെ

ഒക്ടോ: 18 മാർ ലൂക്കോസ് ഏവൻഗേലിസ്ഥൻെറ ഓർമ്മ.
20 മാർ ബസേലിയോസ് മഫ്രിയാനാ ബാവായുടെ ഓർമ്മ (കണ്ടനാട്ടു പള്ളി.
22 സ്ളീബാപ്പെരുന്നാളിനുശേഷം 6–ാം ഞായറാഴ്ച.
23 ഹല്പായുടെ പുത്രനായ മാർ യാക്കോബ് ശ്ളീഹായുടെ ഓർമ്മ
29 സ്ളീബാപ്പെരുന്നാളിനുശേഷം 7–ാം ഞായറാഴ്ച.
നവം: 2 വി: മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (പരുമല സിമ്മനാരി.) കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (ആലുവാ സിമ്മനാരി)
5 കൂദോശ് ഈത്തോ ഞായറാഴ്ച, സകല പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും, സകല സഹോദരന്മാരുടെയും സഹോദരീകളുടെയും ഓർമ്മ.
12 ഹൂദോസ് ഈത്തോ ഞായറാഴ്ച.
13 സ്വർണ്ണനാവുള്ള മാർ ഈവാനിയോസിൻെറ ഓർമ്മ.
14 മാർ പീലിപ്പോസ് ശ്ളീഹായുടെ ഓർമ്മ.

### "മലങ്കരസഭ"

വരിസംഖ്യ ആണ്ടിൽ 3 രൂപ മാത്രം.
6 മാസത്തേയ്ക്കു 1 50. ന. പ.
വരിസംഖ്യ മുൻകൂർ.

മാനേജർ, "മലങ്കര സഭ"
കാതോലിക്കേററു് ആപ്പീസ്,
കോട്ടയം 4.

എന്ന വിലാസത്തിൽ വരിസംഖ്യ അയയ്ക്കേണ്ടതാകുന്നു.

### പട്ടംകൊട

തൃശ്ശൂരിനു സമീപമുള്ള പട്ടിക്കാട്ടു് തുരുത്തേൽ റവ. ററി. ഐ. പൗലൂസ് ശെമ്മാശന്നു് കൊച്ചി ഇടവകയുടെ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് കശ്ശീശ്ശാപട്ടം നൽകിയിരിക്കുന്നു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 15 | 1961 ഒക്ടോബർ | ലക്കം 12


പത്രാധിപലേഖനങ്ങൾ

## ക്രൈസ്തവസഭകളുടെ ഐക്യാഭിവാഞ്ഛ

ഭിന്നിച്ചുനിൽക്കുന്ന ക്രൈസ്തവസമുദായങ്ങൾ പൊതുവെ ഐക്യത്തിനു വേണ്ടി അഭിവാഞ്ഛിച്ചുകൊണ്ടിരിക്കുന്ന ഒരു കാലയളവാണിതു്. അതിന്റെ പ്രത്യക്ഷമായ തെളിവുകളാണു് ഈ മാസാവസാനത്തിൽ ഗ്രീസിലെ റോഡ്സ് ദ്വീപിൽ വച്ചു നടന്ന പാൻ ഓർത്തഡോക്സ് സഭാപ്രതിനിധിസമ്മേളനവും, അടുത്ത ഡിസംബറിൽ ഡൽഹിയിൽ കൂടുവാനിരിക്കുന്ന അഖിലലോകസഭാസമ്മേളനവും, 1962-ൽ യോഹന്നാൻ മാർപാപ്പാ തിരുമേനി വിളിച്ചുകൂട്ടുവാനിരിക്കുന്ന സഭാപ്രതിനിധികളുടെ കോൺഫറൻസും. നിസ്വാർത്ഥവും സമാധാനത്തിന്റെ ആത്മാവിനാൽ പ്രേരിതവുമായുള്ള ചർച്ചകൾ ക്രൈസ്തവലോകത്തിലെ വിള്ളലുകളെ നികത്തുവാൻ പര്യാപ്തമായിത്തീരട്ടെ എന്നു ഞങ്ങൾ ആശംസിക്കുന്നു.

വിശ്വാസത്തിലും ആശയത്തിലും ഓർത്തഡോക്സ് സഭകൾ തമ്മിൽ അത്ര വളരെ അകൽച്ചയുണ്ടെന്നു തോന്നുന്നില്ല. ഗ്രീക്കു് ഓർത്തഡോക്സും, പൗരസ്ത്യഓർത്തഡോക്സും ഇങ്ങനെ രണ്ടു വിഭാഗങ്ങൾ ഓർത്തഡോക്സുകാരിലുണ്ടു്. ഗ്രീക്കു് ഓർത്തഡോക്സുസഭ പ്രാദേശികാടിസ്ഥാനത്തിൽ ഓരോ രാജ്യത്തും പരമാധികാരസംയുക്തങ്ങളായ സഭാവിഭാഗങ്ങളാണു്. അവയ്ക്കു് ഓരോന്നിനും പ്രത്യേകം പ്രത്യേകം പാത്രിയർക്കീസന്മാരും എപ്പിസ്കോപ്പൽ സുന്നഹദോസുമുണ്ടു്. എന്നാൽ അവരുടെ ഐക്യതയുടെ ചിഹ്നം എന്ന നിലയിൽ കുസ്തന്തീനോപ്പോലീസ് സിംഹാസനത്തിലെ പാത്രിയർക്കീസിനെ എക്യുമിനിക്കൽ (സാർവ്വത്രിക) പാത്രിയർക്കീസായി ആദരിച്ചുവരുന്നു. ഈസ്താംബൂൾ ഉൾപ്പെട്ട ടർക്കിപ്രദേശത്തു മാത്രമേ അദ്ദേഹത്തിനു ഭരണാധികാരമുള്ളു. 381-ലെ കുസ്തന്തീനോപ്പോലീസ് സുന്നഹദോസിൽവച്ചു് ഏർപ്പെടുത്തപ്പെട്ട ക്രമീകരണത്തിൽ കുസ്തന്തീനോപ്പോലീസിനെ പാത്രിയർക്കാസിംഹാസനമായി ഉയർത്തിയിട്ടു് ഇന്നുള്ള ഗ്രീക്കുസഭകളുടെ ആധിപത്യത്തിൽപെട്ട രാജ്യങ്ങളെല്ലാം ആ സിംഹാസനത്തിന്റെ ഭരണസീമയിലുൾപ്പെടുത്തിയെങ്കിലും കുസ്തന്തീനോപ്പോലീസിന്റെ പുത്രികാസഭകളെല്ലാം ഓരോ കാലത്തു സ്വയംപര്യാപ്തതയിലെത്തുകയും അവയ്ക്കു സ്വാതന്ത്ര്യബോധമുണ്ടാകുകയും ചെയ്തപ്പോൾ കുസ്തന്തീനോപ്പോലീസ് അതു് അംഗീകരിച്ചു സമ്മതിച്ചുകൊടുക്കുകയും വിശ്വാസത്തിൽ ഐക്യംപാലിച്ചുകൊണ്ടു സഹോദരത്വനിലയിൽ വർത്തിക്കുകയുമാണു ചെയ്തതു്. നവറോം എന്ന രാഷ്ട്രീയ മഹിമമൂലം പാത്രിയർക്കാസിംഹാസനങ്ങളിൽ രണ്ടാംസ്ഥാനം വഹിച്ചിരുന്ന കുസ്തന്തീനോപ്പോലീസ് സിംഹാസനം ഈ അധികാരങ്ങൾ വിട്ടുകൊടുക്കാൻ സന്നദ്ധമായതുമൂലം അതിന്റെ ബഹുമാനത്തിനു കോട്ടം ഭവിച്ചില്ല. ആ പൂർവ്വിക പാത്രിയർക്കാ സിംഹാസനത്തിന്റെ ബഹുമാനം മററു രാജ്യങ്ങളിലെ ഗ്രീക്കുസഭകളും അംഗീകരിച്ചാദരിക്കുന്നു.

ചെറിയ ഓർത്തഡോക്സു് സഭകൾ (അംഗസംഖ്യയെ ആസ്പദമാക്കി മാത്രമാണു ചെറിയ ഓർത്തഡോക്സു് സഭകൾ എന്നു പറയുന്നതു്) എന്നു പറയപ്പെടുന്ന സഭകളാണു് ശീമയിലെയും മലങ്കരയിലെയും ഓർത്തഡോക്സ് സുറിയാനി സഭകളും, അർമ്മീനിയാ, ഈഗുപ്തായ (കോപ്ററിക്കു്) എത്യോപ്യൻ സഭകളും. ഈ സഭകൾ

വിശ്വാസത്തിൽ ഐക്യപ്പെട്ടിരിക്കുന്നവയും പരസ്പരം കൂദാശാബന്ധമുള്ളവയുമാണ്. ഈ അടുത്തകാലംവരെയും എത്യോപ്യൻ സഭ അലക്സന്ത്ര്യാ സിംഹാസനത്തിന് (കോപ്റ്ററിക്ക് പാത്രിയർക്കീസിനു) കീഴ്പ്പെട്ടിരുന്നു. എന്നാൽ ഇപ്പോൾ എത്യോപ്യൻസഭ സ്വന്തമായി പാത്രിയക്കീസിനെ വാഴിച്ച് കോപ്റ്ററിക്ക് പാത്രിയക്കീസിന്റെ മേൽക്കോയ്മയിൽനിന്നും പരിപൂർണ്ണ സ്വാതന്ത്ര്യം പ്രാപിച്ചുകഴിഞ്ഞിരിക്കയാണ്.

ഇൻഡ്യയിലെ നമ്മുടെ സഭയെപ്പററി പറയുമ്പോൾ പല കാലങ്ങളിലായി പല സഭകളുമായി ബന്ധപ്പെടുവാൻ നമുക്കിടയായിട്ടുണ്ട്. വിശ്വാസത്തിൽ ഐക്യമില്ലാത്ത നെസ്തോറിയൻ റോമാ, പ്രോട്ടസ്റ്റൻറു് എന്നീ സഭകളുമായിപ്പോലും നാം ബന്ധപ്പെട്ടിട്ടുള്ളതായി ചരിത്രത്തിൽ കാണാൻ കഴിയും. എങ്കിലും സത്യവിശ്വാസികളായ നമ്മുടെ പൂർവ്വപിതാക്കന്മാരിൽനിന്നും അവരുടെ രക്തത്തോടുകൂടിത്തന്നെ നമ്മിലേക്ക് സംക്രമിച്ചതായ സത്യവിശ്വാസം നാം കൈവിട്ടിട്ടില്ല. അന്ത്യോക്യാ പാത്രിയക്കാ സിംഹാസനവും പൗരസ്ത്യ കാതോലിക്കാ സിംഹാസനവും തമ്മിൽ പുരാതനമായി ബന്ധം പുലത്തിവരികയും നാം കാതോലിക്കാ സിംഹാസനത്തിൻകീഴിൽ ആയിരിക്കുകയും ചെയ്തതിനാൽ, കാതോലിക്കാ മാർ ആ സിംഹാസനത്തിൽ ഇല്ലാതെ വന്ന കാലങ്ങളിൽ പ. അന്ത്യോക്യാ സിംഹാസനത്തിന്റെ കോയ്മക്കു നാം വിധേയരാകയും വിശ്വാസപരമായി യാതൊരു വ്യത്യാസവും ഇല്ലായിരുന്നതു നിമിത്തം ആ ബന്ധത്തിൽ യാതൊരുവിധമായ അസാധാരണത്വവും നമുക്ക് അനുഭവവേദ്യമാകാതിരിക്കയും ചെയ്തു. എന്നു മാത്രമല്ല, ഈ ബന്ധം നമ്മുടെ സനാതനമായ വിശ്വാസം പരിരക്ഷിക്കുന്നതിനു നമുക്കു സഹായകരവുമായിരുന്നു. എന്നാൽ കാതോലിക്കാസിംഹാസനം സനാഥമായിത്തീർന്നതോടുകൂടി നമ്മുടെ സ്വാതന്ത്ര്യം പുനഃലബ്ധമായി. അധികാരപരമായി കുറേനാൾ വടംവലി നടന്നു എങ്കിലുംഇപ്പോഴത്തെ പ: യാക്കൂബ് തൃതീയൻ പാത്രിയക്കീസ് ബാവാ തിരുമനസ്സിലെ വിശാലമനോഭാവവും ദീർഘവീക്ഷണവും സഭാചരിത്ര വേദശാസ്ത്രാദികളിലുള്ള അപാരമായ പാണ്ഡിത്യവും സമാധാനകാംക്ഷയും ഈ സിംഹാസനങ്ങളുടെ പരസ്പര സ്വീകരണത്തിനു വഴിതെളിക്കുകയും അങ്ങനെ അന്ത്യോക്യാസിംഹാസനവുമായുള്ള സ്നേഹബന്ധം പൂർവ്വോപരി ശക്തിപ്പെടുകയും ചെയ്തിരിക്കയാണ്. ദീർഘവീക്ഷണ വിചക്ഷണനായ പാത്രിയക്കീസുബാവാ തിരുമേനി മുൻകൈയെടുത്ത് അങ്ങനെ സാധിതപ്രായമായിത്തീർന്ന ഈ സമാധാനം അദ്ദേഹം വിഭാവനം ചെയ്യുന്ന അഖില ഓർത്തഡോക്സ് സഭകളുടെ യോജിപ്പിന്റെ ഒരു ഭാഗം മാത്രമാണ്, എന്നത്രെ തിരുമേനിയുമായി അഭിമുഖസംഭാഷണം ചെയ്യാൻ അവസരം ലഭിച്ചിട്ടുള്ള മലങ്കര സഭാംഗങ്ങളായ ഒന്നിലധികം പ്രശസ്ത വ്യക്തികളിൽനിന്നും ഞങ്ങൾക്കു മനസ്സിലാക്കാൻ സാധിച്ചിട്ടുള്ളതു്. ഈ ലക്ഷ്യം ഗ്രീക്ക് ഓർത്തഡോക്സ് സഭകളിലെ പാത്രിയക്കീസന്മാർക്കും പ്രത്യേകിച്ച് ഇപ്പോഴത്തെ എക്യുമിനിക്കൽ പാത്രിയർക്കീസായ മാർ അത്തനഗോറസ് തിരുമേനിക്കും ഉള്ളതാണ്. ഇക്കാര്യത്തിൽ പാത്രിയർക്കീസന്മാരുടെ ഇടയിലുണ്ടായിട്ടുള്ള ഒരു പരസ്പര ധാരണയുടെ ഫലമായിട്ടാണ് ഗ്രീക്കു സഭയുടെ എക്യുമിനിക്കൽ പാത്രിയക്കീസ് മുൻകൈ എടുത്ത് റോഡ്സിൽ പാൻഓർത്തഡോക്സ് സഭാ സമ്മേളനം വിളിച്ചുകൂട്ടിയതു് എന്ന് വിചാരിക്കുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. അങ്ങനെ നടത്തപ്പെട്ട സമ്മേളനത്തിലേക്ക് അഭിവന്ദ്യനായ മാർ അത്തനഗോറസ് തിരുമേനി ലോകത്തിലെ എല്ലാ ഓർത്തഡോക്സ് സഭകൾക്കും ക്ഷണം അയച്ച കൂട്ടത്തിൽ നമ്മുടെ സഭയേയും ക്ഷണിക്കയുണ്ടായി. പ: കാതോലിക്കാബാവാ തിരുമനസ്സിലെ അസിസ്റ്റൻറായ നി. വ. ദി. ശ്രീ. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനിയും വൈദിക സിമ്മനാരി വൈസ് പ്രിൻസിപ്പൽ റവ. ഫാ. കെ. പീലിപ്പോസുമാണ് ഈ സമ്മേളനത്തിൽ നമ്മുടെ സഭയെ പ്രതിനിധീകരിച്ചതു്. അങ്ങനെ ഓർത്തഡോക്സ് സഭകളിൽ ഐക്യത്തിന്റെ മന്ദമാരുതൻ വീശിത്തുടങ്ങിയിരിക്കുന്നു എന്ന് നമുക്കു കാണാം.

മലങ്കരസഭ അഖിലലോക സഭാ കൗൺസിലിൽ മുമ്പിനാലെ അംഗത്വം സ്വീകരിച്ചിരുന്നുവെങ്കിലും ശീമയിലെ നമ്മുടെ സഭ ഈ അടുത്ത കാലംവരെയും മാറിനിൽക്കുകയായിരുന്നു. എന്നാൽ ഇപ്പോഴത്തെ പ: പാത്രിയർക്കീസുബാവാ സിംഹാസനസ്ഥനായശേഷം ശീമയിലെ സഭയും അംഗത്വം സ്വീകരിക്കയുണ്ടായി. ഇതും പാത്രിയക്കീസ് ബാവാ തിരുമനസ്സുകൊണ്ട് വിഭാവനം ചെയ്യുന്ന വിശാലമായ ഐക്യത്തിന്റെ ഒരു ഭാഗമായി പരിഗണിക്കപ്പെടാം. ഇങ്ങനെ അഖില ഓർത്തഡോക്സ് സഭകളിലും, അതേതുടന്ന് ക്രൈസ്തവലോകമൊട്ടുക്കുംസംയോജിപ്പിന്റെ കാററു വീശിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ട

ത്തിൽ മലങ്കരസഭയിൽ സ്ഥാപിതമായിട്ടുള്ള സ ഭാസമാധാനത്തെ ദുർബലപ്പെടുത്തുവാനും വീണ്ടും സമുദായത്തെ കലഹച്ചുഴിയിൽ ചാടിക്കുവാനും ചില സംരംഭങ്ങൾ അങ്ങിങ്ങായി നടത്തപ്പെട്ടു ന്നു എന്നു് അറിയുന്നതു ഖേദകരമാണു്. അതു സഭാ ദ്രോഹമാണെന്നു തന്നെയാണു് ഞങ്ങളുടെ അ ഭിപ്രായം. കഴിഞ്ഞുപോയ കക്ഷിത്വത്തിന്റെ ശൂ ന്യശിഷ്ടങ്ങളെ തേടിപ്പിടിച്ചു് അതിന്റെമേൽ കയറിയിരുന്നു നേതൃത്വം പുലർത്താൻ ചില നേതൃ മ്മോഹികൾ നടത്തുന്ന നിഷ്ഫലയത്നങ്ങൾ മാ ത്രമാണു് അവയെന്നു ചിന്താശക്തിയുള്ളവർക്കു കാണാൻ കഴിയും. പ. പാത്രിയർക്കീസ ബാവാ തിരുമേനി സ്വീകരിച്ച ധീരമായ നിലപാടിൽ നിന്നും അദ്ദേഹത്തെ വ്യതിചലിപ്പിക്കുന്നതിനു് ആവുന്നത്ര പരിശ്രമിച്ചിട്ടും സാധിച്ചില്ല എന്നു ള്ളതു് സമാധാനവിരുദ്ധന്മാരുടെ കണ്ണു തുറപ്പി ക്കേണ്ടതാണു്.

ലോകമെങ്ങുമുള്ള ക്രിസ്ത്യാനികളും ക്രൈസ്ത വസഭാനേതാക്കന്മാരും സഭകളുടെ യോജിപ്പിനു വേണ്ടി ഉററുശ്രമിക്കുമ്പോൾ നമുക്കു കൈവന്ന സ മാധാനം കളഞ്ഞുകുളിക്കാൻ ശ്രമിക്കുന്നതു ആത്മഹ ത്യാപരമാണെന്നുകൂടി വിചാരിക്കുന്നതു നന്നായി രിക്കും. പാത്രിയർക്കീസബാവാ തിരുമേനിയുടെ നേർക്കുള്ള അവഗണനയാണിതു് എന്നും കൂടി കലഹകാരികൾ അറിഞ്ഞിരിക്കേണ്ടതാണു്. എ ന്തെല്ലാം വിചാരിച്ചിട്ടും യോജിപ്പിനെ തകർക്കുവാ നും പ. പാത്രിയർക്കീസ ബാവാ തിരുമേനിയേ യും പ. കാതോലിക്കാ ബാവാ തിരുമേനിയേയും ഭിന്ന തട്ടുകളിലാക്കി മാററി നിറുത്തുവാനും സാ ധിക്കുന്നില്ലെന്നു കണ്ടപ്പോൾ സത്യാഗ്രഹം നട ത്തിക്കളയാമെന്നുള്ള ഭീഷണിയാണു് തൊട്ടുത്തു വിട്ടിരിക്കുന്നതു്. ഒരു വശത്തു പ. പാത്രിയർക്കീ സ ബാവാ തിരുമേനിയുടെ സർവ്വാധികാരങ്ങൾ പ്രകീർത്തിക്കയും എപ്പിസ്കോപ്പസി പ്രസംഗിക്കുക യും ചെയ്യുമ്പോൾ, മറുവശത്തു് ഓരോ പള്ളി ഇടവകയും സർവ്വസ്വതന്ത്രങ്ങളാണെന്നു വാദിക്കു ന്നതു് വിചിത്രമെന്നല്ലാതെ എന്തു പറയട്ടെ. ഐക്യത്തിനുവേണ്ടിയുള്ള അഭിവാഞ്ഛ ക്രൈസ്ത വലോകത്തിൽ നാൾക്കുനാൾ ശക്തി പ്രാപിക്കുക യും ആ ലക്ഷ്യത്തിലേക്കു് സഭകളും സഭാപിതാ ക്കന്മാരും ദൃഢനിശ്ചയത്തോടുകൂടി പ്രയാണം ചെയ്യുകയും ചെയ്യുമ്പോൾ അവരുടെ മഹത്തായ വഴിത്താരയിൽ ദുർബ്ബലങ്ങളായ ചുള്ളിക്കമ്പു കൾ നിരത്തി തടസ്സങ്ങൾ സൃഷ്ടിക്കാമെന്നു വി ചാരിക്കുന്നതു് ബുദ്ധിമോശവും നിഷ്ഫലവും ആയിരിക്കും. "ഐക്യത്തിന്റെ മുന്തിരിക്കുല പൂ ത്തുകാണുമ്പോൾ അതിനെ നശിപ്പിക്കരുതു്. ഒരു അനുഗ്രഹം അതിലുണ്ടെന്നു വിചാരിക്കണം."

## പതിനഞ്ചു വയസ്സ് "മലങ്കരസഭയ്ക്കു്"

ഈ ഒക്ടോബർ ലക്കത്തോടുകൂടി മലങ്കര സഭയ്ക്കു് പതിനഞ്ചു വയസ്സ് പൂർത്തിയാവുകയാ ണു്. കാരുണ്യവാനായ ദൈവത്തിന്റെ കൃപാ കടാക്ഷമൊന്നുമാത്രമാണു് ഇക്കാലമത്രയും മാ സിക മുടക്കം കൂടാതെ നടന്നുപോകുവാൻ കാര ണമായിട്ടുള്ളതു് എന്നതിനെ ഓർത്തു നന്ദി നിറ ഞ്ഞ ഹൃദയത്തോടെ ഞങ്ങൾ ദൈവത്തെ സ്തോ ത്രം ചെയ്യുന്നു.

നമ്മുടെ സഭയിൽ പ്രസിദ്ധീകരണങ്ങൾ ഇനിയും വർദ്ധിക്കുകയും ഉള്ളവ ശക്തി പ്രാപി ക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. പ്രസിദ്ധീകര ണങ്ങൾക്കു മുൻകാലങ്ങളെ അപേക്ഷിച്ചു കൂടുതൽ സ്ഥാനവും പ്രാധാന്യവുമുണ്ടിക്കാലത്തു്. രാഷ്ട്ര ങ്ങളും സമുദായങ്ങളും അതു ശരിക്കു മനസ്സിലാക്കി പ്രവർത്തിച്ചുകൊണ്ടാണിരിക്കുന്നതു്. നമ്മുടെ സമു ദായാംഗങ്ങൾ ഈ സംഗതി വളരെ കാര്യമായി പരിഗണിക്കേണ്ടതാണു്. നമുക്കു മാസികകൾ പലതുണ്ടായി. ആറോ ഏഴോ മാസങ്ങളോ മൂ ന്നോ നാലോ വർഷങ്ങളോ വളരെ പ്രയാസ പ്പെട്ടു നടക്കുകയും ഒടുവിൽ ബാലാരിഷ്ടതയെ അ തിജീവിക്കുവാൻ മാർഗ്ഗമില്ലാതെ അന്തരിച്ചുപോവു കയും ചെയ്തിട്ടുള്ള അനുഭവമാണു് നമ്മുടെ പല മാസികകൾക്കും നേരിട്ടതു്. ലേഖനങ്ങളുടെ പോ രായ്മയോ, ലേഖകന്മാരുടെ അഭാവമോ അല്ല കാരണം. ധനപരമായി നേരിട്ട പരാധീനതയാ ണു് വരിസംഖ്യയാണല്ലോ പ്രധാനമായ, അഥ വാ ഏകമായ വരുമാനമാർഗ്ഗം. അതു് യഥാവ സരം ലഭിക്കാതെ വരികയും അച്ചടിശാലകളിൽ അടച്ചുതീർക്കുവാൻ പണമില്ലാതാവുകയും കടം അ വശേഷിക്കുകയുംചെയ്യുന്ന ഒരു ചുററുപാടിൽ പ്ര സിദ്ധീകരണം നിർത്തി പിൻവാങ്ങുവാൻ ചുമത ലപ്പെട്ടവർ നിർബ്ബന്ധിതരായിത്തീരുകയാണു ണ്ടായിട്ടുള്ളതു്. ധനപരമായ അവശത മലങ്കര സഭയ്ക്കും ഏററക്കുറെ അനുഭവപ്പെട്ടിട്ടുണ്ടെങ്കിലും "മലങ്കസഭ"യെ അത്യധികം സ്നേഹിക്കുന്ന കുറെ മാസികാബന്ധുക്കളുടെ ദൈവദത്തമായ സഹക രണ മനോഭാവവും, അവരിൽനിന്നു ലഭിച്ചു കൊണ്ടിരിക്കുന്ന പ്രചോദനവും ഈ പ്രവർത്തന ത്തിൽ വളരെയധികം സഹായകരമായിട്ടുണ്ടെന്നു ള്ളതു് പ്രസ്താവിക്കാതിരിക്കാൻ നിവൃത്തിയില്ല.

അദൃശ്യമായ ഒരു ശക്തിവിശേഷം എപ്പോഴും പിറകിൽ നിന്നു മുമ്പോട്ടേക്കു നയിക്കുന്ന ഒരനുഭവം "മലങ്കരസഭ"യുടെ നടത്തിപ്പിൽ ആസ്വദിക്കുവാൻ സാധിച്ചിട്ടുണ്ട്. അതു ദൈവത്തിന്റെ കൃപയാലല്ലാതെ മറെറാന്നുമല്ല. ആ കൃപ ഇനിയും ഇതിനെ മുമ്പോട്ടു നയിക്കും എന്നു ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു.

കഴിഞ്ഞ ലക്കത്തിൽ ഞങ്ങൾ സൂചിപ്പിച്ചിരുന്നപ്രകാരം 'മലങ്കരസഭ' മാസത്തിൽ രണ്ടു പ്രാവശ്യം പുറപ്പെടുവിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുകയാണു്. അതിനു് ഇന്നത്തെക്കാൾ കൂടുതലായ സഹായസഹകരണങ്ങൾ സഭാംഗങ്ങളിൽനിന്നും ലഭിക്കേണ്ടതു് ആവശ്യമാണു്; വരിസംഖ്യ മുൻകൂറായി അയച്ചുതന്നും സംഭാവന നൽകിയും പ്രോത്സാഹിപ്പിച്ചങ്കലേ ഈ സംരംഭം വിജയപ്രദമാകൂ; ആഗ്രഹം തീരുമാനത്തിലേക്കും, തീരുമാനം പ്രായോഗികതയിലേക്കും എത്തേണ്ടിയിരിക്കുന്നു.

"മലങ്കരസഭ" ഓരോ മാസവും കൂടുതൽ കൂടുതൽ പ്രതികൾ മുദ്രണം ചെയ്യത്തക്കവണ്ണം പ്രചാരം വർദ്ധിച്ചുവരുന്നുണ്ടെങ്കിലും നമ്മുടെ സഭയുടെ അംഗസംഖ്യയോടുതട്ടിച്ചു നോക്കുമ്പോൾ ഇപ്പോഴുള്ള പ്രചാരം തൃപ്തികരമാണെന്നു പറയാൻ നിവൃത്തിയില്ല. ബ. അച്ചന്മാരും, സണ്ടേസ്കൂൾ, യൂത്തു് ലീഗു്, വനിതാസമാജം, പ്രാർത്ഥനായോഗം, വിദ്യാർത്ഥിപ്രസ്ഥാനം എന്നിവയുടെ ഭാരവാഹികളും വിചാരിച്ചാൽ മാസികയുടെ പ്രചാരം വളരെയധികം വർദ്ധിപ്പിക്കാൻ സാധിക്കുമെന്നു ഞങ്ങൾ ബഹുമാനപൂർവ്വം അറിയിച്ചുകൊള്ളട്ടെ.

"മലങ്കരസഭ"യെ വാത്സല്യപൂർവ്വം സ്വീകരിച്ചു പരിലാളിക്കുന്ന മാസികാബന്ധുക്കൾ പലരുണ്ടു്. മാസംതോറും ദാഹപൂർവ്വം പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവരുമുണ്ടു്. അങ്ങനെയുള്ള മാസികാസുഹൃത്തുക്കളുടെ, പ്രചോദനം നൽകുന്ന പ്രോത്സാഹനത്തിനു് എത്രമാത്രം കൃതജ്ഞത പ്രദർശിപ്പിച്ചാലും അധികമാവുകയില്ല. അതുപോലെതന്നെ യാതൊരു പ്രതിഫലേച്ഛയും കൂടാതെ വിജ്ഞാനപ്രദങ്ങളും ഭക്തിസംവർദ്ധകങ്ങളുമായ ലേഖനങ്ങൾ നൽകി സഹായിച്ചുകൊണ്ടിരിക്കുന്ന ലേഖകന്മാരുടെ സേവനവും. എല്ലാ നല്ല കാര്യങ്ങൾക്കും ദൈവികമായ പ്രതിഫലമുണ്ടല്ലോ. ലേഖന്മാരോടും മാന്യ വരിക്കാരോടും, ഓരോ വിധത്തിൽ പ്രോത്സാഹനം നൽകിക്കൊണ്ടിരിക്കുന്ന എല്ലാവരോടും കൃതജ്ഞത പ്രകാശിപ്പിക്കാനും പുതിയ വർഷത്തിൽ പൂർവ്വോപരി സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുവാനും ഈ അവസരം ഞങ്ങൾ ഉപയോഗിച്ചുകൊള്ളുന്നു. "പുരാതനനായ ദൈവം എന്റെ സങ്കേതം, കീഴെ ശാശ്വതഭുജങ്ങളുണ്ടു്".

---

# ഭക്തിയുടേതായ അനുഷ്ഠാനങ്ങൾ

(മല്പാൻ ഫാദർ എൻ. എ. യൂഹാനോൻ)

സ്നേഹത്തിന്റെയും മനസ്സലിവിന്റെയും പ്രവർത്തനങ്ങൾ ഭക്തിയുടെ ഭാഗമാണു്. അതു മാററിവച്ചുകൊണ്ടു ധ്യാനനിമഗ്നരാകുന്നതുകൊണ്ടോ ഉപവസിച്ചു ലാഭമുണ്ടാക്കുന്നതുകൊണ്ടോ കൊട്ടും കുഴലുമായി വഴിപാടുകൾ സമർപ്പിക്കുന്നതുകൊണ്ടോ യാതൊരു വിശേഷവും സിദ്ധിക്കുകയില്ല.

'ആ മനുഷ്യൻ ഒരു ഭക്തനാണു്' എന്നു് ആരെക്കുറിച്ചെങ്കിലും നാം കേട്ടാൽ നമ്മുടെ മനസ്സിൽകൂടെ ആ ആളിനെക്കുറിച്ചു് ചില സങ്കല്പങ്ങൾ കയറിയിറങ്ങും. പ്രാർത്ഥിച്ചും. ഉപവസിച്ചും, ദൈവസംസർഗ്ഗത്തിൽ കൂടുതൽ സമയം ചെലവിട്ടും കഴിയുന്ന ഒരാളായിട്ടു് ചിന്തിച്ചുപോകും. പ്രാർത്ഥന, ഉപവാസം, ധ്യാനം, മൗനം—കുമ്പിടീൽ, ദണ്ഡനങ്ങൾ, വർജ്ജനകൾ ഇങ്ങനെ പല കാര്യങ്ങൾ ഭക്തിയുടെ ബാഹ്യവശങ്ങളായി കാണപ്പെടുന്നുണ്ടു്. ഇവയൊന്നും അവയിൽതന്നെ പൂർണ്ണങ്ങളല്ല, അതായതു നാം വിലകൊടുത്തു ചില സാധനങ്ങൾ വാങ്ങിക്കുന്നതുപോലെ ഇപ്പറഞ്ഞ കുറെ കാര്യങ്ങൾ മാത്രം ചെയ്തിട്ടു് അതിന്റെ പ്രതിഫലമായി ദൈവപ്രീതി ഇങ്ങോട്ടു വാങ്ങിക്കാമെന്നു കരുതുന്നവെങ്കിൽ അതു തെററായ ധാരണയാണു്. ഇപ്പോഴും ചില ആളുകൾ അങ്ങനെ ധരിച്ചു പ്രവർത്തിക്കുന്നുണ്ടു്. ആ ധാരണ Paganism-ത്തിന്റെ ചില അവശിഷ്ടങ്ങൾ മാത്രമാണു് എന്നു പറയേണ്ടിയിരിക്കുന്നു. ഇങ്ങനെയുള്ള ബാഹ്യവശങ്ങൾ ആന്തരീയമായ

ദൈവസ്നേഹത്തിൻെറയും സുകൃതവളർച്ചയുടെയും പ്രേരണകൊണ്ടു ബഹിർഗ്ഗമിക്കേണ്ടതാണ്. ഉള്ളിൽ സ്നേഹമോ ബഹുമാനമോ ഉണ്ടെങ്കിൽ അതു പുറമെ വെളിപ്പെടാതിരിക്കയില്ല. ഹൃദയ വിചാരങ്ങൾ വാക്കിൽ കൂടെയും പ്രവൃത്തികളിൽ കൂടെയും പുറത്തേക്കു വരുന്നതുപോലെ ഉള്ളിൽ കത്തിയെരിയുകയും തിളച്ചു മറിയുകയും ചെയ്യുന്ന ദൈവസ്നേഹത്തിൻെറ ബാഹ്യരൂപങ്ങളായിരിക്കണം ഭക്ത്യാനുഷ്ഠാനങ്ങൾ. 'അവൻ വളരണം ഞാനോ കുറയണം' എന്നു വി. യോഹന്നാൻ മാംദാന പറഞ്ഞതുപോലെ നമ്മിലുള്ള സ്വയമെല്ലാം എരിഞ്ഞെരിഞ്ഞു പരിശുദ്ധ റൂഹാ മൂലമുള്ള ദൈവാധിവാസമുണ്ടാകുന്തോറും നമ്മുടെ, ഉള്ളിൽ ഒരു ശക്തികേന്ദ്രം (Dynama) പ്രവത്തിച്ചുതുടങ്ങും. സ്വയം കുറയുംതോറും നമ്മെത്തന്നെ മറക്കുവാനും ദൈവത്തിനുവേണ്ടി എന്തും പ്രവത്തിപ്പാനും ദൈവസ്നേഹം മററുള്ളവക്കു പകൎന്നുകൊടുക്കുവാനുമുള്ള ഒരു ആവേശം നമ്മിൽ വർദ്ധിച്ചുവരും. അതായിരിക്കണം ഭക്തിയുടെ ബാഹ്യാനുഷ്ഠാനങ്ങളുടെ അടിസ്ഥാനം. അവയിൽ ഓരോന്നിനെപ്പററിയും അല്പാല്പം ചിന്തിക്കാം.

**പ്രാർത്ഥന.** ദാഹിച്ചും വരണ്ടുമിരിക്കുന്ന ഭൂമി വെള്ളത്തിനായി വാഞ്ഛിക്കുന്നതുപോലെ കൃപകൾക്കും ദാനങ്ങൾക്കും വേണ്ടി മനുഷ്യാത്മാവിനു ദൈവത്തിങ്കലേക്കുള്ള വാഞ്ഛയാണ് പ്രാത്ഥന. ശരീരത്തിനു ഭക്ഷണപാനീയങ്ങൾ വേണ്ടിയിരിക്കുന്നതുപോലെ, ആത്മാവിനു പ്രാത്ഥന ആവശ്യമാണ്. പ്രാത്ഥനാജീവിതമില്ലാത്തവർ ഉണങ്ങി ശുഷ്ക്കിച്ചിരിക്കുന്നവരാണ്. പ്രാർത്ഥനാസ്വഭാവമില്ലാത്തവൻ ജീവനില്ലാത്തവനാണ്. അവനു്, ആത്മികമായി ചിന്തിക്കുന്നതിനോ ഉയന്ന വീക്ഷണം ഉണ്ടാകുന്നതിനോ സാദ്ധ്യമല്ല. പ്രാത്ഥനയില്ലാത്തവൻ, വിശുദ്ധ ശുശ്രൂഷകളിലും, കൂദാശകളിലും പങ്കുകൊള്ളുന്നതിനു് അർഹനല്ല. പ്രാത്ഥന ആത്മാവിൻെറ ശ്വാസോച്ഛ്വാസമാണ്. അതില്ലാത്തവൻ മരിച്ചവനാണ്. പലരും പ്രാത്ഥനയെ വെറും യാചനയായി കണക്കാക്കുന്നുണ്ട്, ആ വിധത്തിലാണ് എന്തെങ്കിലും ബുദ്ധിമുട്ടോ വിഷമമോ വരുമ്പോൾ മാത്രം ചിലർ പ്രാത്ഥിക്കുന്നത്. ദാരിദ്ര്യം, രോഗം, ആപത്തുകൾ, മരണഭീതി മുതലായവ വരുമ്പോൾ യാചിക്കുന്നതു് ഭയത്തിൻെറ അടിസ്ഥാനത്തിലാണ്.ി എന്നാൽ സാക്ഷാൽ പ്രാത്ഥന, ദൈവവുമായുള്ള സംസർഗ്ഗമാണ്. ഇതു ദൈവമൊഴിച്ചുള്ള എല്ലാവക്കും വേണ്ടതാണ്, അതിൽ സ്തുതി, സ്തോത്രം, വണക്കം, ആരാധന, യാചന ഇവയെല്ലാം അടങ്ങിയിരിക്കുന്നു. മനുഷ്യക്കും മാലാഖമാക്കും വിശുദ്ധക്കുമെല്ലാം ദൈവസംസർഗ്ഗം അപരിത്യാജ്യമായിരിക്കുന്നു. പ്രാർത്ഥനയുടെ പരമമായ ഉദ്ദേശം ദൈവസ്നേഹത്തിലും, ആത്മികദാനങ്ങളിലും ചിറകടിച്ചു് ഉയന്നു കരേറുകയെന്നുള്ളതാകയാൽ, അങ്ങനെ എല്ലാവരും ആയിത്തീരുവാൻ സാക്ഷാൽ പ്രാർത്ഥനയുള്ള ഒരാൾ ആഗ്രഹിക്കുന്നു. അതുകൊണ്ടാണ് ഇടവിടാതെ പ്രാത്ഥിപ്പാനും ഒരുത്തനുവേണ്ടി വേറൊരുത്തൻ പ്രാത്ഥിപ്പാനും അപ്പോസ്തോലൻ ഓർപ്പിക്കുന്നതു്. നടക്കുമ്പോഴും, ജോലി ചെയ്യുമ്പോഴും, ഭക്ഷിക്കുമ്പോഴും, കുളിക്കുമ്പോഴും എന്നുവേണ്ട ഏതൊരവസരത്തിലും പ്രാത്ഥനയിൽ മനസ്സിനെ രമിപ്പിക്കുവാൻ പ്രാത്ഥനാജീവിതമുള്ള ഏതൊരുവനും സാധിക്കും. സാക്ഷാൽ ഭക്തിയുള്ള ഒരുവനു്, ദൈവത്തെ വിട്ടിട്ടുള്ള ഒരു പരിപാടിയും ഉണ്ടായിരിക്കയില്ലെന്നുള്ളതു് നിശ്ചയമാണ്.

അതുപോലെ വേറൊരു പ്രധാനസംഗതി നിയമാനുസൃതമായ പ്രാർത്ഥനകൾ നടത്തുന്ന കാര്യമാണ്. പട്ടക്കാർ, മേല്പട്ടക്കാർ മുതലായവർ അവരുടെ വ്യക്തിവളർച്ചയ്ക്കുതകുന്ന മേല്പറഞ്ഞ പ്രാർത്ഥനാജീവിതത്തിനു പുറമേ, സഭയുടെ ഔദ്യോഗിക ഭാരവാഹികളെന്ന നിലയിൽ നിയമാനുസൃതമായ പ്രാർത്ഥനകൾ നടത്തുവാൻ കടപ്പെട്ടവരാകുന്നു. ഒരു ഉദ്യോഗസ്ഥനു് രണ്ടുവിധ കൃത്യങ്ങളുണ്ട്. ഒന്നു് അദ്ദേഹത്തിൻെറ വീട്ടിൽ വച്ചുള്ള വ്യക്തിപരമായ ചുമതലകൾ, രണ്ടു് Office-ൽ വന്നുള്ള ജോലികൾ. അതുപോലെ വൈദികക്കും പ്രാർത്ഥനാജീവിതം മൂലമുള്ള ആത്മികവളർച്ചയ്ക്കുപുറമേ, സഭയുടെ പ്രാതിനിദ്ധ്യം വഹിച്ചുകൊണ്ടുള്ള Officeഅഥവാ നിയമാനുസൃതപ്രാർത്ഥനകൾ നടത്തേണ്ടതുണ്ടു്. അതു ചെയ്യില്ലെങ്കിൽ കടം വരുത്തുകയായിരിക്കും ഫലം. അതു നടത്താതെ വിശുദ്ധ കുർബാന അർപ്പിക്കുന്നതായാൽ സ്വയമായി കടവും ശാപവും വരുത്തും.ഇതു സാധാരണക്കാരായ വൈദികഗണത്തെ സംബന്ധിച്ചുള്ളതാണ്. എന്നാൽ ദയറായക്കാർ മുതലായവക്കു് ഇപ്പറഞ്ഞതിനു പുറമേ കൂടുതൽ പ്രാത്ഥനകൾ സഭ നിശ്ചയിച്ചിട്ടുണ്ടു്. പട്ടക്കാരുടെ ചുമതലകൾ നടത്താനാഗ്രഹിക്കാത്തവർ പട്ടക്കാരാകുന്നതും, ദയറായക്കാരുടെ ചുമതലകൾ നടത്താൻ ആഗ്രഹിക്കാത്തവർ ദയറായക്കാരാകുന്നതും അത്യാപത്തായിരിക്കും. ദയറായക്കാർ സാധാരണ പട്ടക്കാരുടെ നിലയിൽ മാത്രം കഴിച്ചുകൂട്ടുന്നതും, സാധാരണ പട്ടക്കാർ, ജനങ്ങളുടെ

നിലയിലേക്കു താഴുന്നതുമാണു് ഒരു സഭയ്ക്കുണ്ടാകുന്ന ഏററവും വലിയ അധഃപതനം. നമ്മുടെ കർത്താവു് പിതാവിനോടുള്ള സംസർഗ്ഗത്തിൽ എപ്പോഴും കഴിഞ്ഞുകൂടിയെങ്കിലും അതിനു പുറമെ നിയമാനുസൃതമായ പ്രാർത്ഥനകൾ നടത്തിയിരുന്നു. ഒരു യഹൂദൻ എന്തെല്ലാം ചെയ്തിരുന്നുവോ അതു കർത്താവും ചെയ്തിരുന്നു. അല്ലെങ്കിൽ ആ കാര്യം കർത്താവിൻെറ പേരിൽ അവർ കുററകാരണമാക്കിയേനേ. പത്രോസും യോഹന്നാനും ഒമ്പതാം മണിയുടെ പ്രാർത്ഥനയ്ക്കു് പള്ളിയിലേക്കു പോയതായി കാണുന്നതിൽനിന്നു്, അവർ നിയമാനുസൃതമായ ക്രമങ്ങൾ നടത്തിയിരുന്നുവെന്നും കർത്താവിനോടൊന്നിച്ചുള്ള ജീവിതത്തിലും അവർ അതു പാലിച്ചിരുന്നുവെന്നുമാണു് ഗ്രഹിക്കുന്നതു്. തനതു പ്രാർത്ഥനയുണ്ടെന്നു ഭാവിച്ചു് നിയമാനുസൃത പ്രാർത്ഥനകൾ ഉപേക്ഷിക്കുന്നതും നിയമാനുസൃതപ്രാർത്ഥന എങ്ങനെയെങ്കിലും കാട്ടിക്കൂട്ടി ആന്തരീയമായ പ്രാർത്ഥനാജീവിതം നഷ്ടപ്പെടുത്തുന്നതും രണ്ടും ആശാസ്യമല്ല. മനഃപ്രാർത്ഥനയെന്നുള്ള പേരിൽ ചിലടത്തു നടക്കുന്ന പ്രാർത്ഥനാസമ്പ്രദായങ്ങൾ നമ്മുടെ ആളുകളുടെ ഇടയിൽ നുഴഞ്ഞു കയറിക്കൊണ്ടു നിയമാനുസൃത പ്രാർത്ഥനയിൽ അവരെ പരാങ്മുഖരാക്കുന്നുണ്ടു്. കുറെ വാചകങ്ങളുടെ formula ആണു നിയമാനുസൃത പ്രാർത്ഥനകളിൽ ഉള്ളതു് എന്നു വിമർശിക്കുന്ന, മനഃപ്രാർത്ഥന നടത്തുന്നുഎന്നു് അവകാശപ്പെടുന്നവർ ചെയ്യുന്നതും കുറെ വാചകങ്ങളുടെ formula ദിവസംതോറും ആവർത്തിച്ചു പറയുന്നതായിട്ടും അതിലധികവും സ്വന്തകാര്യങ്ങളെക്കുറിച്ചുള്ള യാചനകൾ അടങ്ങിയതായിട്ടുമാണു്. നിയമാനുസൃതപ്രാർത്ഥന, നമ്മുടെ കർത്താവിൻെറ പ്രാർത്ഥനയിലും, മാലാഖമാരുടെ സ്തുതിപ്പുകളിലും,സങ്കീർത്തനങ്ങളിലും,വിശുദ്ധാത്മനിശ്വസിതരായ പിതാക്കന്മാരുടെ ലിഖിതങ്ങളിലുമടിസ്ഥാനപ്പെട്ടിരിക്കുന്നതിനാൽ അവ വർജ്ജ്യങ്ങളായോ, അനാവശ്യങ്ങളായോ, അധികപ്പററായോ ആരും കണക്കാക്കേണ്ടതായ ആവശ്യമില്ല. കുരിശുവര, വണക്കം, കമ്പിടീൽ, പട്ടക്കാരുള്ളപ്പോൾ ധൂപപ്രാർത്ഥന മുതലായ അനുഷ്ഠാനങ്ങൾ പ്രാർത്ഥനയോടു ചേർന്നുള്ളവയാണു്.

**ഉപവാസം.** ഉപവാസം വർജ്ജനാസ്വഭാവത്തിൻെറ അടയാളമായിട്ടും, ശരീരേച്ഛകളെ നിയന്ത്രിക്കേണ്ടതിനായിട്ടും ആയിരിക്കണം നടത്തേണ്ടതു്. ആധുനികകാലത്തു് നിരാഹാരങ്ങളും മററും പ്രതിഷേധത്തിൻെറയും, പകവീട്ടലിൻെറയും പേരിലും, പ്രതികാരാഗ്നി ആളിക്കത്തിക്കുവാനുള്ള ഉദ്ദേശത്തിലും പലരും നടത്താറുണ്ടു്. അതൊന്നും സാക്ഷാൽ ഉപവാസമാകുകയില്ല. അതൊക്കെ ഇസബേലിൻെറ ഉപവാസമാണു്. മററുള്ളവരെ ഭക്തിയുടെ വേഷം കാണിക്കുവാൻ വേണ്ടി യഹൂദന്മാർ നടത്തിയിരുന്ന ഉപവാസങ്ങളെ കർത്താവു് ഭത്സിക്കുന്നതായിക്കാണുന്നു. ഉപവാസം ഒരു പരിശീലനമാണെന്നു പറയാം. നിയമാനുസൃത ഉപവാസങ്ങളും അല്ലാത്ത ഉപവാസങ്ങളുമുണ്ടു്. നിയമാനുസൃതം ഉപവാസം നടത്തുമ്പോളുപവസിച്ചവനായകർത്താവിനെയും,മണവാളൻ എടുക്കപ്പെട്ടതിനുശേഷം ഉപവസിച്ചവരായ മണവറപ്പുത്രങ്ങളെയുമാണു് നാം അനുകരിക്കുന്നതു്. ഉപവാസംമൂലം സിദ്ധിക്കുന്ന വിരക്ത്യഭ്യസനം പാപത്തോടുള്ള വെറുപ്പു നമ്മിൽ വളർത്തുവാൻപര്യാപ്തമാകുന്നില്ലെങ്കിൽ തന്മൂലം വലിയ പ്രയോജനം സിദ്ധിക്കുന്നില്ല. ക്രിസ്തീയ പോരാട്ടത്തിലെ ശക്തിയേറിയ രണ്ടു് ആയുധങ്ങളാണു് പ്രാർത്ഥനയും ഉപവാസവും. ഉപവാസം അതിൽതന്നെ അതിൻെറ അന്ത്യമായിട്ടുള്ളതല്ല. അതു പ്രായോഗികജീവിതത്തിൽ ഉപയോഗിക്കുമ്പോഴാണു് അർത്ഥവത്തായിത്തീരുന്നതു്. യഥാർത്ഥ ഉപവാസത്തെക്കുറിച്ചും അല്ലാത്ത ഉപവാസത്തെക്കുറിച്ചും നോമ്പിൻെറ പ്രാർത്ഥനകളിൽ പറയുന്നുണ്ടു്—ലാഭമുണ്ടാക്കാൻ ഉപവസിക്കുന്നതും, കാരുണ്യപ്രവൃത്തികളും ദാനധർമ്മങ്ങളും ചെയ്യാതെ ഉപവസിക്കുന്നതും, മററുള്ളവരെ കാണിക്കുവാൻ ഉപവസിക്കുന്നതും വ്യർത്ഥമാണു്. വെറും ലൗകികഉദ്ദേശങ്ങൾക്കായി നേർച്ച നേർന്നു് ഉപവസിക്കുന്നതു് ഏററവും താഴ്ന്ന വിധത്തിലുള്ളതും, സഭയുടെ ഡിസിപ്ലിൻ പാലിക്കുവാൻവേണ്ടി ഉപവസിക്കുന്നതു് കുറെക്കൂടി ഉയർന്ന വിധത്തിലുള്ളതുമാണു്. സഭയുടെ നോമ്പുകൾ അവഗണിച്ചു്, സ്വയംകൃതങ്ങളായ ചില നോമ്പുകൾ നോക്കുന്നതിൽ ചിലർ താല്പര്യം കാണിക്കാറുള്ളതു് നോമ്പിനോടുള്ള താല്പര്യമൊന്നുമല്ല. നിയമാനുസൃതനോമ്പുകൾക്കു പുറമേ എത്ര ദിവസം വേണമെങ്കിലും ആർക്കു വേണമെങ്കിലും നോമ്പു നോല്ക്കുവാൻ സ്വാതന്ത്ര്യമുണ്ടു്. എന്നാൽ കല്പിച്ചിട്ടുള്ള കാര്യങ്ങൾ ചെയ്യാത്തതുകൊണ്ടുള്ള ലംഘനം, കല്പിച്ചിട്ടില്ലാത്ത കാര്യങ്ങൾ ചെയ്യുന്നതുകൊണ്ടു സിദ്ധിക്കുന്നില്ല എന്നു നമ്മുടെ ജനങ്ങൾ മനസ്സിലാക്കുമോ എന്തോ? ഭക്ഷണവ്രതം, ശാരീരികവ്രതം ഇവയെല്ലാം ജീവിതത്തിനു ശിക്ഷണം നൽകുന്നു. യേശുക്രിസ്തുവിനെ വഹിക്കുന്ന ഇണക്കമുള്ള വാഹനമൃഗങ്ങളായി നാം തീരുന്നതിലേക്കാണു് ഇവ നമ്മെ സഹായിക്കേണ്ടതു്. ഒരാൾ

അപരിചിതമായ സ്ഥലത്തു ചെന്നു വഴിതെററി നടക്കുന്നുവെങ്കിൽ അതിൻെറ കാരണം, പരിചയമുള്ളവർ വഴി കാണിക്കുവാനില്ലാഞ്ഞിട്ടായിരിക്കും. ഇങ്ങനെ വഴികൾ പരിചയമില്ലാതെ വട്ടം കറങ്ങിയും അപഥസഞ്ചാരം ചെയ്തും സഭയിൽ നിരവധി ജനങ്ങൾ നടക്കുന്നുണ്ട്. ഇങ്ങനെയുള്ളവരെക്കുറിച്ചു നാം നിർവിചാരരായി കഴിഞ്ഞുകൂട്ടുന്നതു വലിയ കൃത്യവിലോപമാണ്. അവർക്കു മാർഗ്ഗം കാണിച്ചുകൊടുക്കുവാൻ ചുമതലപ്പെട്ടവർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

**ധ്യാനം.** മനസ്സിനെ ഏകാഗ്രമാക്കി, അന്യ ചിന്തകളിൽനിന്നു നിവർത്തിപ്പിച്ച് ദൈവ സംസർഗ്ഗത്തിലും ദൈവ വചനധ്യാനത്തിലും കഴിച്ചുകൂട്ടേണ്ടതു് ആദ്ധ്യാത്മികവളർച്ചയ്ക്കുവളരെ സഹായകമാണ്. ശരീരത്തിനു വ്യായാമവും Refreshment-ം ആവശ്യമായിരിക്കുന്നതുപോലെ ആത്മാവിനു ധ്യാനം വേണ്ടിയിരിക്കുന്നു. പകലത്തെ ജോലി കഴിഞ്ഞു രാത്രിയിൽ കിടക്കുന്നതിനു മുമ്പായും, രാവിലെ പതിവുള്ള പ്രാർത്ഥനയ്ക്കു മുമ്പോ പിമ്പോ ആയിട്ടും അവരവർക്കു സൗകര്യമുള്ളിടത്തോളം സമയം ഇതിനു് എടുക്കാവുന്നതാണ്. ജീവിതപരിശോധന, ജീവിതത്തിൽ വരുത്തേണ്ടിയ Repairing മുതലായവ ഈ സമയങ്ങളിൽ ചിന്താവിഷയമാക്കേണ്ടതാണ്. "എൻെറ ആത്മാവു നിനക്കായിട്ടു കാത്തിരുന്നു. നിൻെറ വേദപ്രമാണത്തെ ഞാൻ ധ്യാനിച്ചു. എൻെറ കിടക്കയിന്മേൽ നിന്നെ ഞാൻ ഓർത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കുകയും ചെയ്തു" എന്നു ദാവീദു പാടിയിരിക്കുന്നതു് സ്വന്ത അനുഭവത്തിൽ നിന്നാണ്. അതുപോലെ വേദപുസ്തകവും, ഭക്തിവിഷയകങ്ങളായ മററു പുസ്തകങ്ങളും ധ്യാനസമയങ്ങളിൽ ഉപയോഗിക്കുന്നതും പ്രയോജനകരമായിരിക്കും.

**മൗനം.** അവരവരുടെ സൗകര്യമനുസരിച്ച് അല്പസമയത്തേക്കോ, ദീർഘസമയത്തേക്കോ മൗനം പാലിക്കുവാൻ ശ്രമിക്കുന്നതു് എല്ലാവരെക്കൊണ്ടും സാദ്ധ്യമല്ലെന്നു വിചാരിക്കാമെങ്കിലും, അതു ചെയ്യുന്നവർക്കു് പ്രയോജനം ഉണ്ടാകുന്നതാണ്. അതിനുള്ള കൂടുതൽ സൗകര്യം പള്ളികളിലും ദയറാകളിലുമാണ്. ഒരു ദിവസത്തിൽ അല്പം സമയം, ഒരു ദിവസം മുഴുവൻ, ചിലർ ഒരാഴ്ച മുഴുവൻ, ചിലർ ഒരു മാസം മുഴുവൻ ഇങ്ങനെ ക്ലിപ്തമായ ഏതെങ്കിലും സൗകര്യമനുസരിച്ച് മൗനം പാലിക്കുന്നവർ ഉണ്ട്. വൃഥാസംസാരത്തിൻെറ സ്വഭാവം ഇല്ലാതാക്കുവാനും, അമിതഭാഷണത്തെ നിയന്ത്രിക്കുവാനും എല്ലാം ഇതു സഹായകരമാണ്. സ്വയ നിയന്ത്രണശക്തി സമ്പാദിക്കുവാൻ ഇതു് എത്രയും പററിയതാണ്. ദൈവം തന്നിരിക്കുന്ന നാവു് സംസാരിക്കാനല്ലേ എന്നു ചോദിക്കുന്നവർ കണ്ടേക്കാം. തോന്നുന്നതൊക്കെ സംസാരിക്കാനല്ല ദൈവം തന്നിരിക്കുന്നതെന്നുകൂടി ചിന്തിക്കേണ്ടതാണ്. ഒരു നദിയുടെ വെള്ളം പലഭാഗത്തുകൂടി വെറുതെ ഒഴുകിപ്പോകുന്നതിനെക്കാൾ പ്രയോജനം അതിനു് അണകെട്ടി പ്രത്യേക ചാനലിൽക്കൂടെ ഗതിതിരിച്ചുവിട്ടമ്പോഴാണ്. നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന കായികവും മാനസ്സികവുമായ നമ്മുടെ ശക്തികളെ യഥാവസരങ്ങളിൽ നിയന്ത്രിച്ച് തക്ക ചാനലിൽക്കൂടെ വിട്ടുമ്പോൾ നാം കൂടുതൽ സാദ്ധ്യതയുള്ളവരായി തീരുന്നു. വി: കുർബാന കാണുന്നതിനും, ചൊല്ലുന്നതിനും, അനുഭവിക്കുന്നതിനും മുമ്പ് മൗനം പാലിക്കുന്നതു വളരെ ആനന്ദകരമാണ്.

**ജാഗരണം**

ഉറക്കമൊഴിഞ്ഞു് അവരവരുടെ സൗകര്യമനുസരിച്ചുള്ള സമയം ജാഗരണത്തിൽ കഴിയുന്ന സമ്പ്രദായം ഉണ്ട്. പുരാതന കാലങ്ങളിൽ ദയറായക്കാർ, ഈഹീദായക്കാർ, ഒനവായക്കാർ മുതലായി പ്രത്യേക ചട്ടങ്ങളിൽ കഴിഞ്ഞു കൂടിയിരുന്നവർ ദീർഘമായ ജാഗരണങ്ങൾ അനുഷ്ഠിച്ചുവന്നിരുന്നു. പരീക്ഷകളോടു് ഏററു മുട്ടേണ്ടിവരുമ്പോൾ ജാഗരണം എത്രയും ഉപയുക്തമാണെന്നു കർത്താവു് ഗത്സീമോൻ തോട്ടത്തിൽ വെച്ച് പത്രോസിനോടും യാക്കോബിനോടും യോഹന്നാനോടും കല്പിക്കുന്നു. "എന്നോടുകൂടി ഒരു നാഴിക പോലും ഉണർന്നിരിപ്പാൻ നിങ്ങൾക്കു കഴികയില്ലയോ" (മത്തായി 26: 40)'ഉണർന്നും പ്രാർത്ഥിച്ചും കൊണ്ടിരിപ്പിൻ' ഞാൻ നിങ്ങളോടു പറയുന്നതോ എല്ലാവരോടും പറയുന്നു, ഉണർന്നിരിപ്പിൻ "(മർക്കോസ് 13:33,37) ആത്മീയമായ ഉണർച്ചയുള്ളവൻ ശാരീരികമായ ഉണർച്ചയ്ക്കുംസന്നദ്ധനായിരിക്കും. ശാരീരികമായി ഉറക്കം കൂടുതലുള്ളവർ ആത്മീയകാര്യത്തിലും മന്ദതയുള്ളവരായിരിക്കും എന്നതു് ഒരു പരമാർത്ഥമാണ്. ചിലപുരാതന സഭകളിൽ ഇന്നും വിശേഷ ദിവസങ്ങളിൽ തലേരാത്രി മുഴവനും പള്ളികളിൽ "vigil"(കാത്തിരിപ്പു)നടത്താറുണ്ട്. അതായതു് ഉറക്കമിളച്ചുകൊണ്ടു് പ്രാർത്ഥനകളിലും ഗാനങ്ങളിലും നിരന്തരമായി ദൈവസംസർഗ്ഗം ചെയ്തു് പിറേറദിവസത്തെ വി: കുർബാനയിലേയ്ക്കു പ്രവേശിക്കുന്ന

രീതിയാണതു്. ജനങ്ങളും പട്ടക്കാരും ഉൾപ്പെട്ട ഓരോരോ ഗ്രൂപ്പുകൾ തവണ വച്ചു് അതിന്റെ ക്രമങ്ങൾ മുഴുവനും ഇടമുറിയാതെ നടത്തിക്കൊള്ളും. നമ്മുടെയും, കഷ്ടാനുഭവ ആഴ്ചയിലെയും മററു പ്രത്യേക ദിവസങ്ങളിലെയും രാത്രിപ്രാർത്ഥനകൾ സാധാരണ അളവിലെക്കാൾ കൂടിയിരിക്കുന്നതു് കൂടുതൽ സമയം ജാഗരണത്തിലും പ്രാർത്ഥനയിലും കഴിച്ചു കൂട്ടേണ്ടതിലേക്കു് ആത്മനിറവുള്ള പിതാക്കന്മാർ രചിച്ചിട്ടുള്ളതാണു്. മദറശാകൾ സൂഗീസാകൾ, സേബൽത്തോകൾ മുതലായ പേരുകളിൽ അറിയപ്പെടുന്ന ദീർഘമായ ഗാനങ്ങൾ ഈ വിധത്തിൽ ഉണ്ടായിട്ടുള്ളവയാണു്. ഇന്നും അച്ചടിയിൽ വരാത്തവയായ ഇങ്ങനെയുള്ള അനവധി ഗാനഭാഗങ്ങൾ മൂലഭാഷയിൽ കിടപ്പുണ്ടു്. ഈ വിധം കൂട്ടമായുള്ള ജാഗരണങ്ങൾ എല്ലാ പള്ളികളിലും സാദ്ധ്യമല്ല. കഴിവും സാദ്ധ്യതയുമുള്ള വലിയ പള്ളികളിൽ യോഗ്യമാം വിധം നടത്തുകയാണെങ്കിൽ അവ അനേകം കൺവൻഷനുകളെക്കാൾ ഫലപ്രദമായിരിക്കും.

നമ്മുടെ പള്ളികളിലെ ഉത്സവങ്ങൾ നിർത്തൽ ചെയ്തിട്ടു് തൽസ്ഥാനങ്ങളിൽ ജനങ്ങളിൽ ഭക്തി വർദ്ധിപ്പിക്കത്തക്ക പരിപാടികൾ വല്ലതും ആവിഷ്ക്കരിക്കയാണെങ്കിൽ ദൈവാനുഗ്രഹത്തിനുള്ള മാർഗ്ഗങ്ങൾ ഉണ്ടാകും.

**നേർച്ചകളും വഴിപാടുകളും**

നമ്മുടെയിടയിൽ നടക്കുന്ന പല നേർച്ചകളും വഴിപാടുകളും ദൈവത്തോടുള്ള വിലപേശൽപോലെ സംഭവിക്കാതിരിക്കാൻ കരുതേണ്ടതുണ്ടു്. നമ്മുടെ ദാനങ്ങൾ ദൈവത്തിന്റെ കുറവു പരിഹരിക്കാനല്ല. നീ എനിക്കു് ഇന്നതു ചെയ്താൽ ഞാൻ നിനക്കു് ഇന്നതു തരാം എന്നുള്ള വ്യവസ്ഥയാണു് ചിലരുടെ നേർച്ചയിൽ മുഴച്ചു നില്ക്കാറുള്ളതു്. ഉല്പത്തി 28:21-22 ൽ യാക്കോബു് ആ വിധത്തിൽ നേർച്ച നേരുന്നുണ്ടു്. എന്നാൽ നീ എനിക്കു് ഒന്നും ചെയ്താലും ചെയ്തില്ലെങ്കിലും ഞാൻ ഇന്നതു തരാം എന്നു് ഹബക്കുക്കു് 3:17-18-ൽ കാണുന്നതുപോലെ സ്വാർത്ഥതയുടെയും പ്രതിഫലേച്ഛയുടെയും അംശം പോലുമില്ലാതെ ചെയ്യുന്ന സ്വയവർജ്ജനദാനമാണു് ഏററം ഈടേറിയതു്. എന്റെ കർത്താവിന്റെ വേലക്കു് എന്നാൽ കഴിവുള്ളിടത്തോളം കൊടുക്കേണ്ടതു് എന്റെ അവകാശവും ചുമതലയുമാണു് എന്നുള്ള ചിന്തയിൽ നിരുപാധികമായിട്ടു വേണം ദൈവത്തിനു കൊടുക്കുവാൻ. കൃതജ്ഞതാസൂചകമായുള്ള ദാനങ്ങൾ സന്തോഷമായും ഭാരം കൂടാതെയും കൊടുക്കുന്നവരുണ്ടു്. ചിലർ വഴിപാടുകൾ കൊടുക്കുന്നതു്, ബിസിനസ്സിലും കൃഷിയിലും നഷ്ടമുണ്ടാകാതിരിക്കേണ്ടതിനായിരിക്കും. അവരുടെ ബിസിനസ്സിലും കൃഷിയിലുമുള്ള ലാഭേച്ഛയെക്കാൾ ഉയർന്ന ഒരു മതബോധം അങ്ങനെയുള്ളവർക്കു കാണുകയില്ല. കരിഞ്ചന്തയിലും, അമിതാദായത്തിലും തന്ത്രരൂപേണയും ലഭിക്കുന്ന ധനത്തിന്റെ വേലിയായി ചിലർ നേർച്ച കാഴ്ചകൾ കൊടുക്കും! എന്നു പറഞ്ഞാൽ നീതിനിഷ്ഠനായ ദൈവം അതു പററിക്കൊണ്ടു് അവരുടെ അനീതിയെ അനുകൂലിക്കാൻ സന്നദ്ധനാകണമെന്നർത്ഥം. അവർക്കു ദൈവം തമ്പുരാനെ ആധുനികനായ ഒരു Buisiness man-നേക്കാളോ തിരുമുൽകാഴ്ചകളിൽ പ്രസാദിക്കുകയും, സ്തുതിഗീതങ്ങളിൽ മയങ്ങുകയും ചെയ്യുന്ന ഒരു ഉദ്യോഗസ്ഥനെക്കാളോ കൂടുതലായി കണക്കാക്കുവാൻ നിവൃത്തിയില്ലാത്തതാണു് അതിന്റെ കാരണം. പതിനായിരം രൂപാ അക്രമമായ വിധത്തിൽ കീശയിൽ വന്നിട്ടു നൂറുരൂപായുടെ ഒരു വഴിപാടു കൊടുത്തു ദൈവത്തെ തൃപ്തിപ്പെടുത്താമെങ്കിൽ ആ ഇടപാടിൽ പിന്നെയും 9900 രൂപാ ലാഭമേയുള്ളു. അതാണു് ഉയർന്ന മതബോധമില്ലാത്തവരുടെ കണക്കുകൂട്ടു്. സത്യമുള്ളതും കളങ്കമില്ലാത്തതുമായ ധനമായിരിക്കണം ദൈവത്തിനു കൊടുക്കേണ്ടതു്. നമ്മുടെ കളങ്കത്തിനു ദൈവത്തെ കൂട്ടുപിടിക്കുവാൻ ആരും തുനിയേണ്ട. പ്രതിഫലേച്ഛ കൂടാതെ സന്തോഷമുള്ള മനസ്സോടെ കൊടുക്കുമെങ്കിൽ; അതു ഭക്തിയുള്ള ഹൃദയമുള്ളവർക്കു മാത്രമേ സാധിക്കൂ.

വഴിപാടു കുർബാനകൾ ചൊല്ലിക്കുന്നവർ ഉണ്ടു്. അതു ഭക്തജീവിതത്തിന്റെ ഒരംശമായി കരുതുന്നവരും ഉണ്ടു്. 'സ്തുതിയാകുന്ന ബലികളെ കർത്താവിനു പൂജിപ്പിൻ' എന്നു സങ്കീർത്തനക്കാരൻ പാടുന്നതുപോലെ ദൈവത്തിനു് ആരാധന നടത്തുകയും സ്തുതിപാടുകയും ചെയ്യുന്നവർ അതു ചെയ്യിക്കുന്നതു മനസ്സിലാക്കാം. എന്നാൽ ദൈവത്തെ സ്തുതിക്കാത്തവർ കുർബാന ചൊല്ലിച്ചാൽ എന്താണു പ്രയോജനം? പണം Post-ൽ അയക്കുന്നതുപോലെ കുറേ കുർബാന ചൊല്ലിച്ചു എന്നു വരുത്തിയാൽ കാര്യസാദ്ധ്യത നേടാം എന്നുള്ള ചിന്താഗതിക്കാർക്കു നാം വിശ്വാസത്തിന്റെ മർമ്മം കാണിച്ചു കൊടുക്കേണ്ടതാണു്. വി:കുർബാന ചൊല്ലിക്കുന്നവർ എന്തെങ്കിലും അസൗകര്യം ഉണ്ടായിട്ടല്ലാതെ അതിൽ സംബന്ധിക്കാതിരിക്കരുതു്. അക്രൈസ്തവർ പണം കൊടുത്തു് പൂജാരികളെക്കൊണ്ടു കർമ്മം കഴിക്കുന്നതുപോലെയുള്ള ഏർപ്പാടല്ല വി:കുർബാന. അതിൽ സംബന്ധിക്കുകയും, നിവൃത്തിയുണ്ടെങ്കിൽ അനുഭവിക്കുകയും

തങ്ങളെത്തന്നെ സ്വീകാര്യയോഗ്യമായ ബലിയായി ദൈവത്തിനു സമർപ്പിക്കുകയും ചെയ്യാനുള്ളതാണ്. 'എൻെറ പേക്ക് ഒരു കുർബാന ചൊല്ലിയേക്കണം, അല്ലെങ്കിൽ നാല്പതുകുർബാന ചൊല്ലിയേക്കണം,ഞാൻ വേറൊരു വഴിക്കു പോകയാണ്' എന്നും പറഞ്ഞു് പട്ടക്കാരനെക്കൊണ്ടു പ്രായശ്ചിത്തം ചെയ്യിക്കുന്ന രീതിയിൽ കുർബാന ചൊല്ലിക്കുന്നവർ ഉണ്ടു്. ആ നാല്പതു ദിവസവും ആ ആവശ്യക്കാരൻ കുടുംബാംഗങ്ങളുമൊത്തു് ഒരുങ്ങിവന്നു് യഥാവിധി സംബന്ധിക്കുവാൻ തയ്യാറാകുമെങ്കിൽ അതു് അനുഗ്രഹത്തിനായിത്തീരും. അതു പ്രയാസമായി തോന്നുന്നവർ, ആ പ്രയാസത്തിലേക്കു പട്ടക്കാരനെ വലിച്ചിഴയ്ക്കുന്നതു വാസ്തവത്തിൽ സാഹസമത്രേ.

**തീർത്ഥാടനം**

ദൈവത്തെ വന്ദിക്കുന്നവർ ആത്മാവിലും സത്യത്തിലും വന്ദിക്കുവാൻ വേണ്ടിയിരിക്കുന്നു. ദൈവാരാധനയ്ക്കു സ്ഥലകാല വ്യത്യാസമില്ലെങ്കിലും, ഓരോന്നിനായി പ്രത്യേകം വേർതിരിക്കപ്പെട്ട സ്ഥലങ്ങൾ മനുഷ്യനു് ആവശ്യമാണ്. അതുപോലെ ദൈവിക സംഭവങ്ങൾ നടന്ന സ്ഥലങ്ങൾ കാണുന്നതും അനുഗ്രഹം പ്രാപിക്കുന്നതും പഞ്ചഭൂതമയനായ മനുഷ്യനിൽ വിശ്വാസം ഉറപ്പിക്കുന്നതിനു് കൂടുതൽ സഹായകരമാണ്. കേൾവിയെക്കാൾ കാഴ്ചയ്ക്കു് മനുഷ്യ മനസ്സിൽ കൂടുതൽ സ്വാധീനം ചെലുത്തുവാൻ കഴിയും, നമ്മുടെ കർത്താവു ജനിക്കുകയും പ്രവർത്തിക്കുകയും ചെയ്ത സ്ഥലങ്ങൾ, വിശുദ്ധ ശ്ലീഹന്മാർ പ്രസംഗിക്കുകയും മരണം അനുഭവിക്കുകയും ചെയ്ത സ്ഥലങ്ങൾ, അവരുടെ തിരുശേഷിപ്പുകൾ, മുതലായവ ഭക്തിയാകുന്ന അഗ്നി നമ്മിൽ ആളിക്കത്തിക്കുന്നതിനു സഹായകരമായിരിക്കും. മനുഷ്യൻെറ ചേതോവികാരങ്ങൾ സ്ഥലവും സന്ദർഭവും അനുസരിച്ചു് ഏററക്കുറച്ചിലിൽ ഇരിക്കും. ചന്തയിൽ നിൽക്കുമ്പോഴുണ്ടാകുന്ന പ്രതീതി അല്ലല്ലോ പള്ളിയിൽ വെച്ചുണ്ടാകുന്നതു്. ദുഷ്കൃത്യങ്ങൾ നടന്ന സ്ഥലത്തുകൂടി പോകുമ്പോഴുള്ള വികാരമല്ല വിശുദ്ധസ്ഥലങ്ങളിൽക്കൂടെ പോകുമ്പോൾ ഉണ്ടാകുന്നതു്. അതുകൊണ്ടാണ് തീർത്ഥയാത്രകൾ നടത്തുവാൻ അനേകരും ആഗ്രഹിക്കുന്നതു്. പുരാതനകാലങ്ങളിൽ മലങ്കരയിൽ നിന്നു തീർത്ഥാടന സംഘങ്ങൾ മയിലാപ്പൂരിൽ വി: തോമ്മാ ശ്ലീഹായുടെ കബറിടത്തിൽ ആണ്ടുതോറും പൊയ്ക്കൊണ്ടിരുന്നതായി ചിലർ അഭിപ്രായപ്പെടുന്നു. യാത്രാസൗകര്യങ്ങൾ വർദ്ധിച്ചിരിക്കുന്ന ഇക്കാലത്തു് യെരുശലേം മുതലായ വിശുദ്ധസ്ഥലങ്ങൾ സന്ദർശിക്കുന്നതു് പണസൗകര്യമുള്ളവർക്കു് നിഷ്പ്രയാസം സാധിക്കുന്ന സംഗതിയാണ്. ആധുനികരാജ്യങ്ങൾ സാംസ്കാരിക സംഘങ്ങളെ അങ്ങോട്ടുമിങ്ങോട്ടും അയയ്ക്കുകയും പരസ്പര ധാരണയും സഹവർത്തിത്വവും പാലിക്കുകയും ചെയ്യുന്നതുപോലെ, പുരാതനങ്ങളും അപ്പോസ്തോലസ്ഥാപിതങ്ങളും ആയ ക്രൈസ്തവകേന്ദ്രങ്ങൾ പരസ്പരം ദൗത്യസംഘങ്ങളെ അയയ്ക്കുകയും സ്നേഹബന്ധങ്ങൾ ഉറപ്പിക്കുകയും ചെയ്യുന്നതു സഭകൾക്കു പൊതുവിൽ പ്രയോജനകരമായിരിക്കുമെന്നുള്ളതു നിസ്തർക്കമാണ്. അങ്ങനെ ഉണ്ടായിരുന്നുവെങ്കിൽ അപ്പോസ്തോല കാലം മുതൽ നിലനിൽക്കുന്ന മലങ്കര സഭയെക്കുറിച്ചു് മററുള്ളവർ കൂടുതലായി അറിയാതിരിക്കില്ലായിരുന്നു. ഇന്നും മലങ്കര സഭയെക്കുറിച്ചു് എത്രയും പരിമിതമായ അറിവുമാത്രമേ മററു ക്രൈസ്തവ കേന്ദ്രങ്ങളിൽ ഉള്ളു. ഇതിനെക്കുറിച്ചു് ഇപ്പോൾ മാത്രം കേട്ടറിഞ്ഞവരും ഉണ്ടു്!

**ദാന ധർമ്മങ്ങൾ**

ധനവാൻെറയും ലാസ്സറിൻെറയും ഉപമ ആധുനിക ലോകത്തിനു് ഒരു സാധന പാഠമായിരിക്കട്ടെ. ഇടതുകൈ അറിയാതെ വലങ്കൈ ധർമ്മം ചെയ്യണം. ജീവകാരുണ്യ പ്രവർത്തനങ്ങൾ ഇല്ലാത്ത ഭക്തിജീവിതം എന്താണെന്നു മനസ്സിലാക്കുവാൻ പ്രയാസമുണ്ടു്. ആധുനിക കാലത്തു കേൾക്കാറുള്ള മുറവിളിയാണ്, ഉണ്ണുവാൻ ആഹാരം, ധരിക്കുവാൻ വസ്ത്രം, കിടക്കുവാൻ ഭൂമി എന്നീ പ്രാഥമികാവശ്യങ്ങൾ. മനുഷ്യൻെറ ലൗകിക പരിശ്രമങ്ങൾ, ഇവയെ ആശ്രയിച്ചാണിരിക്കുന്നതു്. ഇവയുടെ നേരേ കണ്ണടച്ചുകൊണ്ടു് മാറി ജീവിക്കുക സാദ്ധ്യമല്ല.അതു് ശരിയുമല്ല. എരിയുന്ന വയറുമായി കയറിവരുന്ന നിസ്സഹായനായ മനുഷ്യനു തുള്ളി വെള്ളം കൊടുക്കാത്തവൻ ഭക്തനാണോ? ഒരിക്കലുമല്ല. പാവപ്പെട്ടവനു കൊടുക്കാവുന്ന സാധനം അങ്ങനെ ചെയ്യാതെ പറമ്പിലേക്കു് എറിഞ്ഞുകളയുന്നവരുണ്ടു്. കുന്നുകൂടിക്കിടക്കുന്ന സ്വത്തും മുതലും ചെലവാക്കാൻ മാർഗ്ഗമില്ലാതെ വിഷമിക്കുന്ന ചില ആളുകൾ പോലും, ഒരു ഭിക്ഷക്കാരനു രണ്ടുപൈസാ കൊടുക്കേണ്ടിവരുമ്പോൾ അതുവളരെ പ്രയാസമായി തോന്നുന്നവരായിട്ടുണ്ടു്. അറുത്ത കൈയ്ക്കു് ഉപ്പുതേക്കാത്ത ഇത്തരം ശിലാഹൃദയന്മാർ മനസ്സമാധാനത്തോടെമരിക്കയില്ല;മരിച്ചാൽ അഴുകുമോ എന്നു പോലും സംശയമാണ്. വി: മത്തായിയുടെ സുവിശേഷം 25:40—"എൻെറ ഈ ഏററവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു നി

ങ്ങൾ ചെയ്തിടത്തോളം എല്ലാം എനിക്കു ചെയ്തു എന്നു ഞാൻ സത്യമായിട്ടു പറയുന്നു എന്നു് അരുളിച്ചെയ്യും.'' കർത്താവിൻെറ സുനിശ്ചിതങ്ങളായ വചനങ്ങളാണിവ. ലോകത്തിലെ ദരിദ്രന്മാരിൽ കൂടെ കർത്താവിനെ കാണുകയും,ആകർത്താവിനോടു ഭക്തികാണിക്കുകയും,ശുശ്രൂഷിക്കുകയും ചെയ്യുന്ന തത്വശാസ്ത്രമാണു് ഇന്നു് പ്രായോഗികമായി പ്രചരിക്കേണ്ടതു്. ദരിദ്രനാരായണന്മാരെ സേവിക്കുവാൻ മഹാത്മജി ആഹ്വാനം ചെയ്തിട്ടുണ്ടു്. സ്നേഹത്തിൻെറയും മനസ്സലിവിൻെറയും പ്രവർത്തനങ്ങൾ ഭക്തിയുടെ ഒരു ഭാഗമാണു്. അതു മാററിവച്ചു കൊണ്ടു് ധനമുള്ളവർ ധ്യാനനിമഗ്നരാകുന്നതുകൊണ്ടോ, ഉപവസിച്ചു ലാഭമുണ്ടാക്കുന്നതുകൊണ്ടോ, കൊട്ടും കുഴലുമായി വല്ല വഴിപാടുകളും സമർപ്പിച്ചതുകൊണ്ടോ യാതൊരു വിശേഷവും സിദ്ധിക്കയില്ല. കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവനു കാണപ്പെടാത്ത ദൈവത്തെ സ്നേഹിക്കുവാൻ കഴിയുന്നതല്ല. ദാഹിച്ചു വരുന്നവനു് ഒരു പാത്രം പച്ചവെള്ളമേ കൊടുക്കുവാനുള്ളു എങ്കിലും അതു വിലയേറിയ പ്രവൃത്തിയായിട്ടാണു് കർത്താവു് പരിഗണിക്കുന്നതു്. യഥാർത്ഥമായ ഭക്തി അഗതികളേയും നിസ്സഹായരേയും സഹായിക്കുകയാണെന്നു വി: യാക്കോബ് അനുസ്മരിപ്പിക്കുന്നു. ''പിതാവായ ദൈവത്തിൻെറ മുമ്പാകെ ശുദ്ധവും നിർമ്മലവുമായ ഭക്തിയോ അനാഥരേയും വിധവമാരേയും അവരുടെ സങ്കടത്തിൽ ചെന്നു കാണുന്നതും ലോകത്താലുള്ള കളങ്കം പററാതെ തന്നെത്താൻ കാത്തുകൊള്ളുന്നതും ആകുന്നു''. (യാക്കോ. 1:27)

ഇപ്പറഞ്ഞ അനുഷ്ഠാനങ്ങൾ അവയിൽതന്നെ അന്ത്യങ്ങളല്ല. വിശുദ്ധിയുടെയും പുണ്യത്തിൻെറയും ഉയർന്ന പടിയിലേക്കു വളരുന്നതിനുള്ള മാർഗ്ഗങ്ങൾ മാത്രമാണു്. മനുഷ്യൻെറ അകമേയുള്ള വിശിഷ്ടഗുണങ്ങളുടെ പ്രതിഫലനവുമാണു്. അനുഷ്ഠാനങ്ങൾക്കും സുകൃത പ്രവർത്തനങ്ങൾക്കും ക്രിസ്തീയ ജീവിതത്തിൽ ഗണ്യമായ സ്ഥാനമുണ്ടു്. ഉള്ളിൽ ഭക്തിയുണ്ടു് എന്നുമാത്രം പറയുന്നതു കൊണ്ടു് ആ ആൾ ഭക്തനാകയില്ല—ഉള്ളിലുള്ളതു് പുറമേ വരാതിരിക്കയില്ല—ഭക്തിയുടെ പ്രവർത്തനങ്ങൾക്കു മററുള്ളവരിൽ ഭക്തിജനിപ്പിക്കുവാൻ കഴിവുണ്ടു്. അതുകൊണ്ടാണു് ''മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെകണ്ടു സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തുവാൻ തക്കവണ്ണം നിങ്ങളുടെ പ്രവൃത്തികൾ അവരുടെ മുമ്പാകെ ശോഭിക്കട്ടെ'' എന്നു കർത്താവു് അരുളിച്ചെയ്തിരിക്കുന്നതു്.

---

മഹാനായ മാർ അത്താനാസ്യോസ് 5.

# സുന്നഹദോസ്—വിശ്വാസപ്രമാണം ക്രോഡീകരിക്കുന്നു

(ഫാദർ പി. വി. ജോസഫ്, മലയാ)

അറിയോസുകാരും അറിയോസുകാരല്ലാത്തവരും (ഓർത്തഡോക്സുകാർ) പരസ്പരം വിവാദം ആരംഭിച്ചു. അന്യോന്യം വാക്ശരങ്ങൾ പ്രയോഗിച്ചു തുടങ്ങി. വിവാദങ്ങൾക്കു മൂർച്ച കൂടി. 'it was like a battle in the dark' ''അതു് അന്ധകാരത്തിൽ നടന്ന ഒരു യുദ്ധംപോലെയായിരുന്നു''വെന്നു ചരിത്രകാരനായ സോക്രട്ടീസ് പറയുന്നു. ചരിത്രകാരൻ വീണ്ടും പറയുന്നതു നോക്കുക: ''Hardly anyone seemed to know the grounds on which they caluminated one another'' ചക്രവർത്തി വിജയകരമായ രീതിയിൽ സമാധാനം പാലിക്കാൻ ശ്രമിച്ചു. ഒരു മദ്ധ്യസ്ഥനെപ്പോലെ സ്വയം കരുതിപ്പെരുമാറിയെന്നു മാത്രമല്ല, ചില സന്ദർഭങ്ങളിൽ മെത്രാന്മാരിൽ ഒരാളെപ്പോലെ തർക്കങ്ങളിൽ പങ്കു കൊള്ളുകയും, കോപാവേശരായി സംസാരിച്ചവരെ ശാസിക്കയും, തെറെറന്നു തനിക്കു ബോദ്ധ്യമുള്ള കാര്യങ്ങൾ വാദിച്ചവരെ മിണ്ടടക്കുകയും ചെയ്തുകൊണ്ടിരുന്നു. അറിയോസിനെ ക്ഷണിച്ചുവരുത്തി അദ്ദേഹത്തിനു പറയാനുള്ള കാര്യങ്ങൾ ശാന്തമായി കേട്ടു. അറിയോസിൻെറ ഉപദേശങ്ങളെല്ലാം കവിതാരൂപേണയാക്കിയിരുന്നുവെന്നു പറഞ്ഞുവല്ലോ. അതു സദസ്സിൽ അറിയോസ് പാടി. വിശ്വാസത്തെപ്പററിയുള്ള തുറന്ന വിവാദത്തെക്കാൾ അവ ഉൾക്കൊള്ളുന്ന സംഗീതങ്ങളിൽ ചക്രവർത്തി വളരെ ആകൃഷ്ടനായി

ത്തിരുമെന്നു് അറിയോസ് കരുതി. വിസ്തരഭയത്താൽ അറിയോസിൻെറ പാട്ടുകൾ ഇവിടെ വിവരിക്കുന്നില്ല.

അറിയോസ് വിരുദ്ധകക്ഷി (ഓൎത്തഡോക്സ് കക്ഷി)യിൽപ്പെട്ട മെത്രാന്മാർ പാഷണ്ഡോപദേശം നിറഞ്ഞ പാട്ടുകൾ കേട്ടു് അമ്പരന്നുപോയി; സഭയുടെയും ലോകത്തിൻെറയും വിധിനിർണ്ണായകമായ സംവാദങ്ങൾക്കിടയിൽ ജുഗുപ്സാവഹവും, അബദ്ധജഡിലവും, ഭയാനകരവും, അൎത്ഥശൂന്യവും, പാഷണ്ഡോപദേശങ്ങൾകൊണ്ടു നിറഞ്ഞതുമായ ജല്പനങ്ങൾ ശ്രവിച്ചുകൊണ്ടിരിക്കാൻ അശക്തരായിത്തീൎന്നതുപോലെ അവർ ചെവി പൊത്തിപ്പിടിച്ചു കണ്ണുകളടച്ചുകളഞ്ഞു. അറിയോസിൻെറ ശ്രവണമധുരമായ പാട്ടുകൾ മതതത്വപരമായ വാദത്തിൻെറ ഗതിയെ പാടെ മറിച്ചിടുവാൻ പൎയ്യാപ്തമായിരുന്നു.

**അത്താനാസ്യോസ് ശെമ്മാശ്ശൻ എഴുന്നേൽക്കുന്നു.**

അറിയോസിനെതിരായി വാദിക്കുവാൻ നിയോഗിക്കപ്പെട്ടിരുന്നതു് അലക്സന്ത്രിയാ പാത്രിയൎക്കീസിൻെറ സെക്രട്ടറി അത്താനാസ്യോസ് ശെമ്മാശ്ശനാണു്. അദ്ദേഹം തൻെറ യുക്തിയുക്തവും ക്രമീകൃതവുമായ വാദമുഖങ്ങൾകൊണ്ടു് രംഗപ്രവേശം ചെയ്തു. അറിയോസിൻെറ എല്ലാ പോയിൻറുകളേയും അരിഞ്ഞരിഞ്ഞു വീഴ്ത്തി. (അത്താനാസ്യോസിൻെറ വാദമുഖങ്ങൾ Against the Ariens എന്ന ഗ്രന്ഥത്തിൽ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു). വിവാദത്തിൽ ഭയാനകമായ രംഗങ്ങൾ പ്രത്യക്ഷപ്പെട്ടു. വ്യത്യസ്ഥമായ ഭാഷകളിൽ വിഭിന്നങ്ങളായ കാൎയ്യങ്ങളെപ്പററി രണ്ടു ഭിന്ന രാജ്യങ്ങളിലെയോ അഥവാ രണ്ടു പ്രപഞ്ചങ്ങളിലെയോ ആളുകൾ തമ്മിൽ സംസാരിക്കുന്നതുപോലെ തോന്നത്തക്കവണ്ണം, അത്താനാസ്യോസിൻെറയും അറിയോസിൻെറയും വാദമുഖങ്ങൾ തമ്മിൽ അത്രയ്ക്കു് അന്തരമുണ്ടായിരുന്നു. നിഖ്യായിൽ അത്താനാസ്യോസ് ഉപയോഗിച്ച വാചകങ്ങളുടെ രൂപം അദ്ദേഹം എഴുതിയിട്ടുള്ള The blasphemous doctrines of Arius (അറിയോസിൻെറ ദൈവദൂഷണപരമായ തത്വസംഹിത) പുസ്തകത്തിൽനിന്നും മനസ്സിലാക്കാം. അദ്ദേഹം എങ്ങനെ തൻെറ സേനാനിവഹത്തെ നയിച്ചു എന്നും "പുത്രനില്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു'യെന്നുള്ള അൎത്ഥശൂന്യവും അബദ്ധജഡിലവുമായ പ്രസ്താവനയെ പടിപടിയായി അദ്ദേഹം എങ്ങനെ കീഴടക്കിയെന്നുമുള്ള വസ്തുതകൾ ആ പുസ്തകത്തിൽ നിന്നു് ഏറെക്കുറെ നമുക്കു മനസ്സിലാക്കാൻ കഴിയും. അത്താനാസ്യോസ് അലക്സന്ത്രിയാ പാത്രിയൎക്കീസിൻെറ പിന്നിൽ നിന്നുകൊണ്ടാണു വാദിച്ചതു് ചക്രവൎത്തിയുടെ സവിശേഷമായ ശ്രദ്ധയെ ആകർഷിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

പുത്രൻ സാരാംശത്തിൽ പിതാവിനോടു സമനല്ല എന്നുള്ള അറിയോസ്യ വാദഗതിയെ നിശിതമായി അത്താനാസ്യോസ് എതിർത്തു. Homo-ousios (സാരാംശത്തിൽ പിതാവിനോടു സമൻ) എന്ന പദത്തിൽ അത്താനാസ്യോസ് ബലമായി പിടിച്ചുനിന്നു. എന്നാൽ അറിയോസിനോടു് അനുഭാവമുള്ള നിക്കുമുദിയായിലെ യുസേബിയസ്, പുത്രൻ "സാരാംശത്തിൽ പിതാവിനെപ്പോലെ" എന്ന അർത്ഥത്തിൽ Homoi-ousios എന്ന പദം കൊണ്ടുവന്നു. പ്രഥമദൃഷ്ട്യാ ഇരുപാട്ടുകാൎക്കും തൃപ്തികരമെന്നു തോന്നാവുന്ന ഈ പദം സ്വീകരിക്കപ്പെടും എന്നു് നിക്കുമുദിയായിലെ യുസേബിയസ് പ്രതീക്ഷിച്ചു. ഈ ഗ്രീക്കു പദങ്ങൾ തമ്മിലുള്ള വ്യത്യാസം ഒരു "അയോട്ട" (ഇംഗ്ലീഷിൽ i ) എന്ന അക്ഷരം മാത്രമാണെങ്കിലും അർത്ഥത്തിൽ വലിയ അന്തരമുണ്ടെന്നു കണ്ടതിനാൽ പ്രഗത്ഭനായ അത്താനാസ്യോസ് ഒരു അയോട്ടായ്ക്കു പോലും വിട്ടുവീഴ്ചയ്ക്കു സന്നദ്ധനായില്ല. ബുദ്ധിയും യുക്തിയും വേദശാസ്ത്രയുക്തികളും സമ്മിക്കാംവണ്ണം സമ്മിളിതമായുള്ള അത്താനാസ്യോസിൻെറ വാദശരങ്ങൾ പ്രതിയോഗിയുടെ പാഷണ്ഡസിദ്ധാന്തങ്ങളുടെ അടിത്തറ തന്നെ തകർത്തുകളവാൻ തക്കവണ്ണം ശക്തങ്ങളായിരുന്നു. പ്രഗത്ഭനായ വേദശാസ്ത്രപണ്ഡിതൻ, കീഴ്പ്പെടാത്ത ധൎമ്മയോദ്ധാവു്, സുസ്ഥിരനായ വിശ്വാസവീരൻ എന്നീ നിലകളിൽ യുവാവായ ശെമ്മാശ്ശൻ പ്രകീൎത്തിതനായി.

**വിശ്വാസപ്രമാണം ക്രോഡീകരിക്കപ്പെടുന്നു**

എന്നാൽ അത്താനാസ്യോസല്ല ഈ കാൎയ്യത്തിൽ വിധി പറഞ്ഞതു്. വി. ഹൊസിയോസ് മെത്രാപ്പോലീത്തായായിരുന്നു. ഒരു വിശ്വാസപ്രമാണത്തിനു രൂപം കൊടുക്കണമെന്നുള്ള തീരുമാനത്തിൽ സുന്നഹദോസ് എത്തിച്ചേൎന്നു. ആദ്യം ഹാജരാക്കപ്പെട്ടതു് പതിനെട്ടു് അറിയോസ്പക്ഷക്കാരാൽ ക്രോഡീകരിക്കപ്പെട്ട ഒരു വിശ്വാസപ്രമാണമായിരുന്നു. പക്ഷേ, അതു കൂടിയിരുന്നവരെ തൃപ്തിപ്പെടുത്തുവാൻ പൎയ്യാപ്തമായിരുന്നില്ല. എന്നാൽ കേസറിയായിലെ മെത്രാനായ

മാർ യൂസേബിയോസ്, തന്റെ ചെറുപ്പകാലത്തു് കേട്ടിട്ടുള്ളതും വളരെ വിശേഷപ്പെട്ടതുമായ ഒരു വിശ്വാസപ്രമാണം ഹാജരാക്കി. പിന്നീടു് അവസാനമായി സ്വീകരിക്കപ്പെട്ട വിശ്വാസപ്രമാണത്തിനു് അതു വഴി തെളിച്ചു. യൂസേബിയോസ് പറഞ്ഞു: 'ദൈവിക സംഗതികളെ മാനുഷീകഭാഷയിൽ വിവരിക്കുക പ്രയാസമായതുകൊണ്ടാണു് ഈ പ്രമാണം സമർപ്പിക്കുവാൻ ഞാൻ പ്രേരിതനായതു്. ഇതു് പൂർണ്ണമല്ല; പക്ഷേ അതിനെ പൂർണ്ണതയിലേക്കു കൊണ്ടുവരുവാൻ കഴിയും, എന്നു പറഞ്ഞുകൊണ്ടു് താഴെ വരുന്ന പ്രകാരം വായിച്ചു.

(1) കാണപ്പെടുന്നതും കാണപ്പെടുവാൻ പാടില്ലാത്തതുമായ സകലത്തിന്റെയും സ്രഷ്ടാവായ സർവ്വശക്തനായ പിതാവാകുന്ന ഏകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

(2) ദൈവത്തിന്റെ വചനവും ദൈവത്തിൽനിന്നുള്ള ദൈവവും പ്രകാശത്തിൽനിന്നുള്ള പ്രകാശവും ജീവനിൽനിന്നുള്ള ജീവനും ഏകജാതനും സകല സൃഷ്ടിക്കും ആദിജാതനും സകല ലോകത്തിനും മുമ്പു് പിതാവിൽ നിന്നു ജനിച്ചവനും തന്നാൽ സകലവും സൃഷ്ടിക്കപ്പെട്ടു എന്നവനും ആയ യേശുമിശിഹായായ ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.

(3) ഏക പരിശുദ്ധറൂഹായിലും ഞങ്ങൾ വിശ്വസിക്കുന്നു. ഉള്ളതും ഉണ്ടാകുവാനിരിക്കുന്നതുമായ സകലത്തിനും പിതാവു് ഏകൻ, പുത്രൻ ഏകൻ, പരിശുദ്ധറൂഹാ ഏകൻ എന്നു വിശ്വസിക്കുന്നു.

അദ്ദേഹം തുടർന്നു. "നാം നമ്മേത്തന്നെ അറിയുന്ന കാലംമുതൽ നമ്മുടെ ആത്മാവിലും ഹൃദയത്തിലും ഇക്കാര്യങ്ങളെപ്പററി ചിന്തിച്ചു, ഇപ്പോഴും ചിന്തിക്കുന്നു. സർവ്വശക്തനായ പിതാവിന്റെയും നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെയും നാമത്തിൽ സത്യത്തിൽ അവയെ പരിശോധിക്കുന്നു. കഴിഞ്ഞ കാലങ്ങളിൽ അവയെ നാം വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്തിരുന്നുവെന്നു് നിങ്ങളെമനസ്സിലാക്കുവാനുംഇടവരട്ടെ."

ഈ വിശ്വാസപ്രമാണം പലസ്തീനിലെ സഭയിൽ ഉപയോഗിച്ചുകൊണ്ടിരുന്നതായും തന്റെ സ്വന്തസ്ഥലമായ കേസറിയായിലെ ഷാരോൻപട്ടണത്തിൽ അതു പ്രയോഗത്തിലിരുന്നതായി താൻ കേട്ടിട്ടുള്ളതായും പറഞ്ഞു. ചക്രവർത്തി അതു സ്വീകരിച്ചു. തങ്ങളുടെ നിലപാടിനെ കാര്യമായി ഹനിക്കുന്നതോ കേട്ടു വരുത്തുന്നതോ ആയി യാതൊന്നും അതിൽ ഇല്ലാതിരുന്നതിനാൽ അതു സ്വീകരിക്കുവാൻ അറിയോസ് കക്ഷിക്കാർ തയ്യാറായെങ്കിലും തക്ക സംഗതികളുടെ തീരുമാനത്തിനു വേണ്ടിയിരുന്നപല സംഗതികളും മേൽപറഞ്ഞപ്രമാണത്തിൽ ഇല്ലായെന്നു് ഓർത്തഡോക്സു് (അറിയോസ് വിരുദ്ധകക്ഷി) കക്ഷി കാണുകയാൽ ആ പ്രമാണം സ്വീകരിക്കപ്പെട്ടില്ല.

അറിയോസ് കക്ഷികളുടെ പാഷണ്ഡോപദേശങ്ങളെ തകർത്തുകളയത്തക്ക ഒരു പ്രമാണമായിരുന്നു വാസ്തവത്തിൽ ആവശ്യമായിരുന്നതു്. പാത്രിയർക്കീസ് മാർ അലക്സന്ത്രയോസ് മാർ ഹൊസിയോസുമായി കൂടി ആലോചിച്ചു. മുൻപു് അറിയോസ് പക്ഷത്തോടു് അല്പം അനുഭാവം കാണിച്ച ചക്രവർത്തി ഇപ്പോൾ അറിയോസിനെതിരായി നിന്നുകൊണ്ടു് Christ Should be defined as Homoousios "ക്രിസ്തു പിതാവുമായി സാരാംശത്തിൽ ഏകത്വമുള്ളവനാകുന്നു" എന്നു പറഞ്ഞു. ഈ കാര്യം വിശ്വാസപ്രമാണത്തിൽ ചേർക്കണമെന്നു് നിഷ്ക്കർഷയായി കല്പിച്ചു. സത്യവിശ്വാസികളായ മെത്രാന്മാർക്കു് നിന്നു പറയാററായി. അത്താനാസ്യോസിന്റെ വാദഗതികൾ അറിയോസിനെ മിണ്ടടക്കി. പഴയതും പുതിയതുമായ കാര്യങ്ങളെ കൂട്ടിച്ചേർത്തു് കൂടുതൽ ശക്തിയുക്തമായിട്ടുള്ളതും അറിയോസിന്റെ നിലപാടിനെ പാടേ തകർത്തുകളയുന്നതുമായ ഒരു പുതിയ വിശ്വാസപ്രമാണത്തിനു് രൂപംകൊടുത്തു. അവസാനം എ. ഡി. 325 ജൂൺമാസം പത്തൊൻപതാം തീയതി (എ. ഡി. 325 ജൂൺ 19) വി: ഹൊസിയോസ് സുന്നഹദോസ് തീരുമാനം വായിച്ചു. അതു താഴെവരുന്ന പ്രകാരമാണു്.

(1) കാണപ്പെടുന്നതും കാണപ്പെടുവാൻ പാടില്ലാത്തതുമായ സകലത്തിന്റെയും സ്രഷ്ടാവായ സർവ്വശക്തനായ പിതാവാകുന്ന ഏക ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

(2) ദൈവത്തിന്റെ ഏകജാതനും പിതാവിൽനിന്നു ജനിച്ചവനും പിതാവിന്റെ ഏക സാരാംശത്തിൽ നിന്നുള്ള ഏകജാതനും, ദൈവത്തിൽനിന്നുള്ള ദൈവവും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യ ദൈവത്തിൽനിന്നുള്ള സത്യദൈവവും, ജനിച്ചവനും, സൃഷ്ടിയല്ലാത്തവനും പിതാവിന്റെ സാരാംശത്തിൽ സമനും, തന്നാൽ ആകാശത്തിലും ഭൂമിയിലുമുള്ള സകലവും നിർമ്മിക്കപ്പെട്ടു എന്നവനും മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെരക്ഷയ്ക്കും വേണ്ടി സ്വർഗ്ഗത്തിൽനിന്നു് ഇറ

ങ്ങിവന്ന ശരീരമെടുത്തു് മനുഷ്യനായിത്തീരുകയും കഷ്ടമനുഭവിച്ചു് മരിച്ചടക്കപ്പെട്ടിട്ടു് മൂന്നാം ദിവസം ഉയിർത്തെഴുന്നേൽക്കുകയും ചെയ്തവനും, സ്വർഗ്ഗത്തിലേയ്ക്കു കരേറി ജീവനുള്ളവരേയും മരിച്ചവരേയും വിധിപ്പാൻ ഇനി വരുവാനിരിക്കുന്നവനുമായ യേശു മിശിഹായായ ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.

(3) പരിശുദ്ധറൂഹായിലും ഞങ്ങൾ വിശ്വസിക്കുന്നു.

പുത്രനില്ലാതിരുന്ന കാലമുണ്ടായിരുന്നുവെന്നും പുത്രൻ സൃഷ്ടിക്കപ്പെടുന്നതിനു മുമ്പ് താനില്ലായിരുന്നുവെന്നും,പുത്രൻ ഒന്നുമില്ലായ്മയിൽ നിന്നു് സൃഷ്ടിക്കപ്പെട്ടുവെന്നോ ദൈവപുത്രൻ മററു വസ്തുക്കളിൽനിന്നോ മററു വസ്തുക്കളെപ്പോലെയോ സൃഷ്ടിക്കപ്പെടുകയും വ്യത്യാസപ്പെടുകയും വ്യതിയാനത്തിനു് വിധേയമാക്കപ്പെടുകയും ചെയ്യുമെന്നോ പറയുന്ന ഏവരേയും കാതോലിക സഭ ശപിക്കുന്നു. അവർ ശപിക്കപ്പെട്ടവരാകുന്നു.

വീണ്ടും എ. ഡി. 381—ൽ കൂടിയ കുസ്തന്തീനോസ്പോലിസിലെ സുന്നഹദോസിൽ വിശ്വാസപ്രമാണത്തിലെ രണ്ടാം ഭാഗം (പുത്രനെ സംബന്ധിക്കുന്നതു്) ഒന്നുകൂടി വിശദമായി എല്ലാ പഴുതുകളും അടച്ചു് ഇന്നു നാം ഉപയോഗിക്കുന്നതുപോലെ ക്രോഡീകരിച്ചു.

"ദൈവത്തിൻെറ ഏകജാതനും സർവ്വലോകങ്ങൾക്കും മുമ്പ് പിതാവിൽനിന്നു് ജനിച്ചവനും പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവനും തന്നാൽ സകലവും നിർമ്മിക്കപ്പെട്ടു എന്നവനും മനുഷ്യരായ ഞങ്ങൾക്കും ഞങ്ങളുടെരക്ഷയ്ക്കുംവേണ്ടി തിരുമനസ്സായപ്രകാരം സ്വർഗ്ഗത്തിൽ നിന്നു് ഇറങ്ങി വിശുദ്ധ റൂഹായിൽനിന്നും ദൈവമാതാവായ വിശുദ്ധ കന്യക മറിയാമിൽനിന്നും ശരീരിയായിത്തീന്നു് മനുഷ്യനായി പൊന്തിയോസു് പീലാത്തോസിൻെറ ദിവസങ്ങളിൽ ഞങ്ങൾക്കുവേണ്ടി കുരിശിൽ തറയ്ക്കപ്പെട്ടു് കഷ്ടമനുഭവിച്ചു് മരിച്ചു് അടക്കപ്പെട്ടു് എഴുതപ്പെട്ടിരിക്കുന്ന പ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേററു് സ്വർഗ്ഗത്തിലേയ്ക്കു കരേറി തൻെറ പിതാവിൻെറ വലത്തുഭാഗത്തിരുന്നവനും ജീവനുള്ളവരേയും മരിച്ചവരേയും വിധിപ്പാൻ തൻെറ വലിയ മഹത്വത്തോടെ വരുവാനിരിക്കുന്നവനും തൻെറ രാജ്യത്തിനു് അവസാനമില്ലാത്തവനുമായ യേശുമിശിഹാ ആയ ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു."

ഇങ്ങനെ വിശ്വാസത്തിൻെറ അടിസ്ഥാന പ്രമാണം അനേക കാലത്തെ തർക്കങ്ങൾക്കും വിവാദങ്ങൾക്കും സമരങ്ങൾക്കുംശേഷം സ്ഥാപിക്കപ്പെട്ടു. ഈ വിശ്വാസപ്രമാണം വായിക്കുന്ന ഏതൊരുത്തനും മനസ്സിലാകും 'ഇതു് അറിയോസിൻെറ വേദവിപരീതത്തിനു് ഒരു കണ്ണുകോടാലിയായിരുന്നുയെന്നു്.

അത്താനാസ്യോസും ഓർത്തഡോക്സ് കക്ഷി മുഴുവനും വിജയംവരിച്ചു. കുസ്തന്തീനോസ് ചക്രവർത്തിയുടെ പ്രീതിയും കരസ്ഥമാക്കി അറിയോസിനെ ശപിച്ചു. അറിയോസിൻെറ പാഷണ്ഡോപദേശങ്ങളടങ്ങിയ സകല കൃതികളും അഗ്നിക്കിരയാക്കുവാൻ ചക്രവർത്തി കല്പിച്ചു. ആ കല്പനയിൽ ഇപ്രകാരം പറയുന്നു. "So that his depraved doctrine shall be entirely Suppressed and so that there shall be no memorial of him left in the world." "അതുകൊണ്ടു് അവൻെറ വഴിപിഴച്ച തത്വസംഹിതകളെല്ലാം ഒതുക്കപ്പെടണം. ലോകത്തിൽ അവൻെറ യാതൊരു ഓർമ്മയും ശേഷിക്കപ്പെടരുതു്."

"അറിയോസിനാൽ നിർമ്മിതപ്പെട്ടപുസ്തകങ്ങളിൽ ഏതെങ്കിലും ഗൂഢമായി വച്ചുകൊണ്ടിരിക്കുന്നവൻ കൊല്ലപ്പെടണം എന്നു ചക്രവർത്തി കല്പിച്ചിരുന്നു. എന്നാൽ ഒരു അൻപത്തിനാലു വർഷത്തിനുശേഷം നിസ്സിയാൻസ്സായിലെ മാർ ഗ്രീഗോറിയോസു് കോൺസ്റ്റൻറിനോപ്പോളിലേക്കു ക്ഷണിക്കപ്പെട്ടപ്പോൾ അറിയോസ്യ ഉപദേശം സ്വീകരിക്കാത്തവരായ ഒരു ചെറിയ കൂട്ടത്തെ മാത്രമേ അവിടെ കാണുവാനുണ്ടായിരുന്നുള്ളൂ എന്നദ്ദേഹം പറയുന്നു. അത്താനാസ്യോസിൻെറ സത്യവിശ്വാസങ്ങളടങ്ങിയ തത്വസംഹിതകളാൽ അറിയോസ് വിശ്വാസം പാടേ നശിക്കേണ്ടിയിരുന്നു. എല്ലാവിധ പ്രതിരോധ നടപടികൾക്കുശേഷവും അതു് അവിടവിടെയായി നിലനിന്നിരുന്നു.

# യാത്രാവിവരണം

(ഫാദർ ററി. വി. പീലിപ്പോസ്, സ്ളീബാ ദാസസമൂഹം സെക്രട്ടറി.)

1957 സെപ്തംബർ 21-ാംനു ആണ് അമേരിക്കൻ Steel Scientist എന്ന കപ്പലിൽ ഞാൻ കൊച്ചിയിൽനിന്നും ന്യൂയോക്കിലേക്ക തിരിച്ചതു്. ഫ്റാൻക് ജോൺസ് എന്ന കപ്പിത്താൻ എൻെറ ക്ഷേമം അന്വേഷിച്ചുകൊണ്ടിരുന്നു. കപ്പൽ മംഗലാപുരത്തു് അടുത്തു കശുവണ്ടിപ്പരിപ്പും മററും കയററി ഈസ്റ്റാഫ്റിക്കയിലെ ഒരു തുറമുഖമായ ജിബൂട്ടിയിൽ എത്തി.അവിടെനിന്നു കപ്പലിലേക്ക് ആവശ്യമായഎണ്ണയുംകയററിക്കൊണ്ടു് ചെങ്കടലിൽകൂടി സൂയസ്തോടുകടന്നു് മദ്ധ്യധരണ്യാഴിയിൽക്കൂടി യാത്ര ചെയ്തു് അററ്ലാൻറിക്കു് മഹാസമുദ്രത്തിൽ പ്രവേശിച്ചു. യാത്രക്കാർ ആവശ്യപ്പെട്ടതനുസരിച്ചു് ഇൻഡ്യയിലെ വിവിധ ജാതിക്കാരെ എങ്ങനെ തിരിച്ചറിവാൻ സാധിക്കുമെന്നും, ഇൻഡ്യയിൽ ക്രിസ്ത്യാനികൾ എങ്ങനെ ഉണ്ടായെന്നും മററും ചുരുക്കമായി അവരെ പറഞ്ഞു ഞാൻ മനസ്സിലാക്കി. അററ്ലാൻറിക്കു് മഹാസമുദ്രത്തിലെ യാത്ര എന്നെ വളരെ വിഷമിപ്പിച്ചു. ഒന്നും കഴിച്ചില്ലെങ്കിലുംഛർദ്ദി.ഇതു് ഒന്നുരണ്ടു ദിവസത്തേയ്ക്കുണ്ടായിരുന്നു. വലിയ തിരമാലകളും കാററും. ഇതെല്ലാം ദൈവത്തോടു കൂടുതൽ പററിച്ചേരുവാൻ അവസരം നൽകി. കപ്പൽ കാനഡായിൽ ഹാലിഫാക്സ് തുറമുഖത്തു് അടുത്തു രണ്ടു ദിവസം താമസിച്ചു. അന്നൊരു ഞായറാഴ്ച ആയിരുന്നു. അടുത്തുള്ള ഗ്രീക്കു് ഓർഡോക്സ് പള്ളിയിലേക്ക ഞാനും യാത്രക്കാരിൽ ഒരു സായിപ്പും മദാമ്മയുംകൂടിപോയി. ആരാധനയിൽ പല ഭാഗങ്ങളും നമ്മുടേതുപോലെ തോന്നി. വി. കുർബാന കഴിഞ്ഞു് പട്ടക്കാരൻ എൻെറ അടുത്തുവന്നു് വിവരം അന്വേഷിച്ചു. ഞാൻ ഇൻഡ്യയിലെ സിറിയൻ ഓത്തഡോക്സു് പട്ടക്കാരനാണെന്നു് മനസ്സിലായപ്പോൾ അവിടെയുണ്ടായിരുന്ന ഒരു സിറിയാക്കാരിസ്ത്രീയെവിളിപ്പിച്ചു് എന്നെ പരിചയപ്പെടുത്തി.എന്തു ചെയ്യാം ഭാഷകൊണ്ടു യാതൊരുട്ടപ്പവുമില്ല. അച്ചനു് അമളി പററിപ്പോയി. ഞാൻ സിറിയായിൽനിന്നും ഇൻഡ്യയിൽ പോയി താമസിക്കുന്ന പട്ടക്കാരനാണെന്നാണ്അച്ചൻ മനസ്സിലാക്കിയതു്.ഹാലിഫാക്സിൽനിന്നുംപിറേറദിവസം ബോസ്റ്റണിൽഎത്തിക്കഴിഞ്ഞാണു് ഒക്ടോബർ മാസം 16-ാം തീയതി രാവിലെ ന്യൂയോക്ക തുറമുഖത്തടുത്തതു്. Steel Scientist എന്ന കപ്പൽ അന്നു ന്യൂയോർക്കിൽ അടുത്തുവെന്നു് അന്നത്തെ പത്രത്തിൽ കണ്ടയുടനെ കുന്നംകുളം തൊഴിയൂർ (അഞ്ഞൂർ) ഇടവകയിൽപ്പെട്ട വി. വി. ചാക്കോ ശെമ്മാശ്ശൻ (ഇപ്പോൾ പത്തനാപുരം ബി. ററി. കോളജിൽ പഠിപ്പിക്കുന്നു.) ഓടിയെത്തി, എന്നെയുംകൊണ്ടു് ജനറൽ തിയോളജിക്കൽ സിമ്മനാരിയിൽ പോയി. ഞാൻ അന്നു് ബ: പി. സി. ഈപ്പനച്ചൻെറയും ശ്ലേറി വറുഗീസിൻെറയും ബ: സക്കറിയാ അച്ചൻെറയും (മാർത്തോമ്മാ സഭ) അതിഥിയായി താമസിച്ചു.

പിറേറ ദിവസം രാവിലെ ഏകദേശം 150 മൈൽ അകലെയുള്ള പെൻസിൽവേനിയായിലേക്ക ബസ്സു് കയറി. ബസ്സിറങ്ങിയ സ്ഥലത്തുനിന്നും എട്ടുപത്തു മൈൽ അകലെയാണു് സൗത്തു് കനാനിലുള്ള ഫാദർ അൻഡ്രോണിക്കിൻെറ ആശ്രമം. ഒരു പ്രോട്ടസ്റ്റൻറു് മിനിസ്റ്ററായിരുന്നു എന്നെ അദ്ദേഹത്തിൻെറ കാറിൽ കൊണ്ടെവിട്ടു.

## പെൻസിൽവേനിയായിലെ റഷ്യൻ ഓർത്തഡോക്സ് ആശ്രമം

പാശ്ചാത്യസഭകൾക്കും ഇതര പൗരസ്ത്യഓർത്തഡോക്സു് സഭകൾക്കുമുള്ളതുപോലെ ആശ്രമങ്ങൾ മലങ്കര സഭയിൽ ഇല്ലല്ലൊ.ആശ്രമപ്രസ്ഥാനത്തിനു സഭയുടെ ജീവിതത്തിൽ സാരമായ സ്വാധീനശക്തി ചെലുത്താൻ കഴിയുമെന്നുള്ളതാണു് അവയുടെ ഒരു പ്രധാന പ്രത്യേകത.

മഹാനഗരമായ ന്യൂയോർക്കിൽനിന്നും ഏകദേശം 150 മൈൽ അകലെ പെൻസിൽവേനിയാ സ്റ്റേററിൽ സൗത്തു് കനാൻ എന്ന സ്ഥലത്താണു് ഈ ആശ്രമം സ്ഥിതിചെയ്യുന്നതു്. ആശ്രമം, വൈദികസിമ്മനാരി, അനാഥമന്ദിരം എന്നീ മൂന്നു സ്ഥാപനങ്ങളും അടുത്തു് ഒരേ അകലത്തിൽ സ്ഥിതിചെയ്യുന്ന കാഴ്ച തന്നെ നയനോത്സവമരുളുന്നതാണു്. വൈദികസിമ്മനാരിയിൽ എല്ലാ വിഷയങ്ങളും റഷ്യൻഭാഷയിലാണു് പഠിപ്പിക്കുന്നതു്. ആശ്രമത്തിൻെറ കിഴക്കെ അററം ചാപ്പലും, പടിഞ്ഞാറെ ഭാഗം രണ്ടു നിലകളിൽ മുറികളുമാണു്. ഒരു മുറിയിൽ ഒരാൾ എന്ന ക്രമത്തിൽ 12 പേർ താമസിക്കുന്നുണ്ടു്.വൈ

ദികവിദ്യാത്ഥികളായ ഞാനും മറെറാരാളും ഒഴികെ 4 റഷ്യൻ പട്ടക്കാരും രണ്ടു ശെമ്മാശ്ശന്മാരും ബാക്കി അവൈദികരുമാണ്. മൂന്നുപേർ ചെറുപ്പക്കാരും ബാക്കി പ്രായമുള്ളവരും. എല്ലാ ദിവസവും വി. കുർബാനയുണ്ട്. അതു രാവിലെ അഞ്ചരമണിക്കുള്ള നമസ്ക്കാരത്തോടുകൂടി ആരംഭിക്കും. വൈകിട്ടു നാലരമണിക്ക് ആരംഭിക്കുന്നനമസ്ക്കാരം ഏഴുമണിക്കാണ് അവസാനിക്കുന്നതു്. എല്ലാദിവസവും ഇപ്രകാരം ദീർഘമായ നമസ്ക്കാരമാണുള്ളതു്. മദ്ധ്യാഹ്നപ്രാത്ഥന ഇല്ല.പള്ളികളിൽ വായിക്കുന്നതു സ്ളവോണിക്ക ഭാഷയിലാണ്.ലിപികൾ മിക്കവാറും റഷ്യൻ ഭാഷയിലത്രേ. അവർ ചൊല്ലിക്കൂട്ടുന്നതു് അവക്കു തന്നെ മനസ്സിലാകുന്നുണ്ടോ എന്നെനിക്കു സംശയമാണ്. ചാപ്പലിനകം വിശുദ്ധന്മാരുടെ ചിത്രങ്ങളാൽ അലങ്കരിക്കപ്പെട്ടിരിക്കുന്നു. നമസ്ക്കാരസമയത്തെല്ലാം ഈ ചിത്രങ്ങളുടെ (Icons)മുമ്പിൽ ധൂപാർച്ചന ചെയ്യുന്നുണ്ട്. ഒരു ദിവസം ആർച്ചുബിഷപ്പു് ജിമിടി വി. കുർബാന അർപ്പിച്ചു. വി. കുർബാനയ്ക്കു മുമ്പായി മൂന്നു പേർക്കു 'റീഡർ' എന്ന സ്ഥാനവും വൈകിട്ടത്തെ നമസ്ക്കാരത്തോടുകൂടി ഒരാൾക്കു് (അയ്മേനി) ദയറായസ്ഥാനവും കൊടുത്തു. ഈ ശുശ്രൂഷ ചുരുക്കത്തിൽ ഇപ്രകാരമായിരുന്നു:—നമസ്ക്കാരശേഷം സ്ഥാനിയെ കുറെ പട്ടക്കാർ തങ്ങളുടെ കറുത്ത ലോഹകൾ കൊണ്ടു മറച്ചു പിടിച്ചുകൊണ്ടു് പള്ളിയുടെ മദ്ധ്യഭാഗത്തായിRoyal doorന്റെ(മദ്ബഹായുടെ)താഴേയ്ക്കു്ആനയിക്കുന്നു. സ്ഥാനാത്ഥി ഇളംകാവി നിറത്തിലുള്ള നീണ്ടകുപ്പായം ധരിച്ചിട്ടുണ്ട്. അവിടെ മേൽപട്ടക്കാരന്റെ മുമ്പിൽ കുരിശാകൃതിയിൽ കൈകൾരണ്ടു ഭാഗത്തേക്കും നിവത്തി കിടക്കുന്നു. "നീ എന്തു് അന്വേഷിച്ചു വരുന്നു" എന്നു മേൽപ്പട്ടക്കാരൻ ചോദിക്കുന്നു. "A life of mortification" എന്നു മറുപടി വീണ്ടും ചില പ്രാത്ഥനകൾക്കു ശേഷം മേൽപ്പട്ടക്കാരൻ കത്രിക വലിച്ചെറിഞ്ഞുകൊണ്ടു് 'നീ ദാരിദ്ര്യം, ബ്രഹ്മചര്യം, അനുസരണം എന്നിവ എടുക്കുമോ?' എന്നു ചോദിക്കുന്നു. സ്ഥാനാർത്ഥി കത്രിക നിലത്തുനിന്നും എടുത്തു കൊടുത്തുകൊണ്ടു് 'ദൈവത്തിന്റെസഹായത്താൽ'എന്നുമറുപടി പറയുന്നു.ഇങ്ങനെ മൂന്നു പ്രാവശ്യം ചെയ്യുന്നു. ഇതിനു ശേഷമാണു തലമുടി കത്രിക്കുന്നതും പിന്നീടു സ്ഥാനവസ്ത്രങ്ങളെല്ലാം ഇടുവിക്കുന്നതും.

ആശ്രമം വകയായി കറവയുള്ള 16 പശുക്കളുണ്ട്. ഒരു പശുവിൽനിന്നും ഒരു പറ പാൽകിട്ടും. യന്ത്രം മൂലം കറന്നെടുത്തു് അധികമുള്ള പാൽ വിൽക്കുന്നു, സൗത്തു കനാൻ പാൽ ഒഴുകുന്ന സ്ഥലമാണ്. ഫലഭാരനമ്രശിരസ്കരായ ആപ്പിൾ ചെടികളും മററും നിറഞ്ഞുനിൽക്കുന്ന പുരയിടങ്ങൾ കേരളത്തിലെ പച്ചവിരിച്ച ഭൂപ്രകൃതിയുടെ സ്മരണയാണുളവാക്കുന്നതു്. ശ്മശാനസ്ഥലത്തുള്ള ഓരോ ശവകുടീരത്തിന്റെയും മുകളിൽ കുരിശാകൃതിയിലും മററും കൊത്തിയിരിക്കുന്ന മാർബിൾ കല്ലുകൾ തിളങ്ങിനിൽക്കുന്നു. ആയിരവും ആയിരത്തഞ്ഞൂറും ഡോളർ ചെലവുചെയ്തുണ്ടാക്കീട്ടുള്ള മാർബിൾ കല്ലുകൾ ഉണ്ട്. (ഒരു ഡോളർ 4രൂ. 12 ണ)മരിക്കുന്ന ആളിന്റെ വസ്ത്രങ്ങൾ തുടങ്ങിയ സാധനങ്ങൾ ആശ്രമത്തിനു നൽകപ്പെടുന്നു. ആശ്രമസ്ഥർ എടുത്തശേഷം ബാക്കിയുള്ള വസ്ത്രങ്ങൾ യൂറോപ്യൻ രാജ്യങ്ങളിലേക്കു കെട്ടുകെട്ടായി സാധുക്കൾക്കുവേണ്ടി അയച്ചുകൊടുക്കുന്നു. ഇക്കാര്യത്തിൽ പരേതനായ ആർച്ചുമൻഡ്റൈററു് അൻഡ്റോണിക്ക്അച്ചൻ അതീവ തൽപ്പരനായിരുന്നു. അദ്ദേഹമായിരുന്നു ആശ്രമസുപ്പീരിയർ. അദ്ദേഹം 18 വർഷക്കാലം മലയാളക്കരയിൽ താമസിച്ചിട്ടുണ്ട്. അദ്ദേഹം നമ്മുടെ പല പള്ളികളിലും ആശ്രമങ്ങളിലും താമസിച്ചിട്ടുള്ള ആളാണ്. സ്വപരിശ്രമത്താൽ പട്ടാഴിയിലെ മധുരമല എന്ന കുന്നിൻമുകളിൽ ഒരു ചെറിയ പള്ളിയും താമസിപ്പാൻ ഒരു കെട്ടിടവും, അദ്ദേഹം പണിതു. 1949 മാർച്ചു മാസം 4—ാംതീയതി അദ്ദേഹം ഇൻഡ്യയിൽ നിന്നുതിരിച്ചു് അമേരിക്കയിൽ ചെന്നു ചേന്നതാണ്. വിശാലവീക്ഷണവും നല്ല ദൈവഭക്തിയും പ്രാത്ഥനാജീവിതവുമുള്ള ഒരു ദേഹമായിരുന്നു.പട്ടാഴിയിലുള്ള ഇദ്ദേഹത്തിന്റെ വക പള്ളിയും കെട്ടിടവും എട്ടേക്കർ സ്ഥലവും മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനിയുടെ ചുമതലയിലാണ്.

ഈ റഷ്യൻ ആശ്രമത്തിനു് 260 ഏക്കർ സ്ഥലമാണുള്ളതു്.അനാഥമന്ദിരത്തിൽ 17 അംഗങ്ങൾ ഉണ്ടു് കുട്ടികൾ സ്കൂളിൽ പഠിക്കുന്നു. വൈദികസിമ്മനാരിയിൽ തന്നെയാണു് വൈദികവിദ്യാത്ഥികളും താമസിക്കുന്നതു്. നാലുവർഷം അവിടെ പഠിച്ചശേഷം മാത്രമാണു് പട്ടം കൊടുക്കുക. ഓരോ വിദ്യാത്ഥിയും വർഷം പ്രതി 750ഡോളർ വീതം സിമ്മനാരിയിൽ കൊടുത്താണു പഠിക്കുന്നതു്. ഒരു വർഷത്തെ എന്റെ അവിടുത്തെ താമസം കൊണ്ടു് സ്ളവോണിക്കു ഭാഷ വായിക്കുന്നതിനും റഷ്യൻഭാഷ കുറേശ്ശെ എഴുതുന്നതിനും വായിക്കുന്നതിനും മനസ്സിലാക്കുന്നതിനും സാധിച്ചു.

ഇവിടെനിന്നും പത്തു മൈൽ അകലെ സ്ഥിതിചെയ്യുന്ന കാർബൻഡേൽ[carbondale]എ

ന്ന പട്ടണത്തിൽ നമ്മുടെ എം. വി. ജോർജച്ചന്റെ അനേകം സ്നേഹിതന്മാർ ഉണ്ട്. അവർ പലപ്പോഴം എന്നെക്കണ്ട് അച്ചന്റെ ക്ഷേമാന്വേഷണങ്ങൾ നടത്തിയിട്ടണ്ട്. ക്ഷണമനുസരിച്ച ചിലപ്പോഴെല്ലാം അവരുടെ പള്ളികളിൽ പ്രസംഗിച്ചിട്ടുണ്ട്.

അമേരിക്കയിൽഒരാൾ മരിച്ചാൽ ഒരാഴ്ചയിൽ കൂടുതൽ പ്രത്യേകമുറിയിൽ ആ ശവം അടക്കാതെ സൂക്ഷിക്കും. ഇങ്ങനെ വയ്ക്കുന്നതിന്റെ ഉദ്ദേശം ബന്ധുജനങ്ങൾ വന്നു ചുംബിക്കുന്നതിനു വേണ്ടിയാണ്. മിക്കവാറും സിമൻറു പെട്ടിയിലാക്കിയാണു പള്ളിയിലേക്കു കൊണ്ടുപോകുന്നതു്. പെട്ടിക്കു തന്നെഏകദേശം400ഡോളർവിലവരും.ഈആശ്രമത്തിലുള്ള ശവക്കോട്ടയിൽ ഒരുമൃതശരീരം അടക്കണമെങ്കിൽ നേരത്തെ അറിയിക്കും. ആശ്രമാംഗങ്ങളിൽ രണ്ടുപേർ അല്ലെങ്കിൽ വൈദിക വിദ്യാർത്ഥികളിൽ രണ്ടുപേർ 5 അടി താഴ്ചയിൽ കുഴി തയ്യാറാക്കിയിടും. ഇതിനു് അവക്കു 40 ഡോളർ (ഏകദേശം 200 രൂപ)കിട്ടും. 60 ഡോളർ ആശ്രമത്തിലേക്കു വേറെയും ലഭിക്കുന്നു. ഇതു സ്ഥലത്തിന്റെ വിലയാണ്.

---

# മ്ഹൈമ്നിനാൻ അഭേ, വിലയേറിയ വിശ്വാസം

(ഫാദർ എം. വി ജോർജ്ജ്)

അദ്ധ്യായം 1 (തുടർച്ച)

## ക്രൈസ്തവലോകത്തിലെ പൊതുവായ വിശ്വാസപ്രമാണങ്ങൾ

### F വിശ്വാസപ്രമാണങ്ങളുടെ വളർച്ച

നിഖ്യാവിശ്വാസപ്രമാണമെന്നു കേൾക്കുമ്പോൾ പലരുടേയും ധാരണ നിഖ്യായിൽ വച്ചു 318 പിതാക്കന്മാർ കൂടി എ. ഡി. 325-ൽ എഴുതിയുണ്ടാക്കിയ വിശ്വാസ പ്രമാണമെന്നാണ്. എന്നാൽ അന്നു് അവിടെ കൈസറിയായിലെ യുസിബിയസ് അവതരിപ്പിച്ചതായിപറയപ്പെടുന്ന ക്രീഡും നിഖ്യായിലെ ക്രീഡും തമ്മിൽ പരിശോധിച്ചാൽ ചുരുക്കം ചിലകൂട്ടിച്ചേർപ്പുകളും മാററങ്ങളും മാത്രമേ ഉള്ളു എന്നു മനസ്സിലാക്കാം.ഉദാ: "സത്യദൈവത്തിൽ നിന്നുള്ള സത്യദൈവം, ജനിച്ചവനും സൃഷ്ടിയല്ലാത്തവനും പിതാവിന്റെ അതേ സാരാംശമുള്ളവനും" എന്നിങ്ങനെ ചില സുപ്രധാന വാചകങ്ങൾ നിഖ്യായിൽ വച്ചു കൂട്ടിച്ചേർത്തു. എന്നാൽ"പരിശുദ്ധ റൂഹായിലും ഞാൻ വിശ്വസിക്കുന്നു" എന്നല്ലാതെ അതിനെ തുടർന്നുള്ള ഭാഗങ്ങളൊന്നും നിഖ്യായിൽ വച്ചു ചേർത്തതേയല്ല. യഥാർത്ഥ നിഖ്യാ വിശ്വാസപ്രമാണമായി നാം ഇന്നു് ഉപയോഗിക്കുന്നതു് എ. ഡി. 381—ൽ കുസ്തന്തീനോസ്പോലീസിലെ സുന്നഹദോസിൽ അംഗീകരിക്കപ്പെട്ടതായി പാരമ്പര്യമുള്ള ക്രീഡാകുന്നു. അതിനാൽ നിഖ്യാവിശ്വാസപ്രമാണത്തിനു കോൺസ്റ്റാൻറിനോപോളിററൻ ക്രീഡ് എന്നും പേരുണ്ട്.

ആദിമസഭകളിൽനിലവിലിരുന്നവിവിധവിശ്വാസപ്രമാണങ്ങളെല്ലാം വേറെവേറെ ഉദ്ധരിച്ചാൽ പല പുസ്തകങ്ങൾ നിറയ്ക്കുവാനും മാത്രമുണ്ട്. അവയിൽ ചിലതു് മാമോദീസാ സമയത്തുപയോഗിക്കുന്ന ചോദ്യരൂപത്തിലും (Interrogatory) അധികവും പ്രസ്ഥാവനാരൂപത്തിലും (declaratory) ആയിരുന്നു. പലതിനും അന്യോന്യം ചെറിയ മാററങ്ങൾ മാത്രമേ കാണുകയുള്ളു, ആ മാററങ്ങൾ അതതു സ്ഥലത്തെ വിശ്വാസ വിപരീതങ്ങളെ ചെറുത്തുനിൽക്കുവാൻ കൂട്ടിച്ചേർത്തവയായിരിക്കും. പഴയ അലക്സാണ്ട്റിയൻ ക്രീഡ് കോപ്ററിക് സഭ "ഞാൻ വിശ്വസിക്കുന്നു" എന്നും, എത്യോപ്യൻ സഭ"ഞങ്ങൾ വിശ്വസിക്കുന്നു" എന്നും മാററിയാണു് ചൊല്ലിയിരുന്നതു്. അതുപോലെ സഭയെക്കുറിച്ചുള്ള ഭാഗം "അവന്റെ" എന്നു കൂടെ ചേർത്താണു കോപ്ററിക്ക് സഭ ഉപയോഗിച്ചതു്.

വിശ്വാസവിപരീതികൾക്കു് അവരുടേതായ ക്രീഡുകൾ ഉണ്ടായിരുന്നു. സഭ വളരെ ശ്രദ്ധാപൂർവം അവയെ ചെറുത്തതിനാൽ ഇന്നു് അവ പലതും ആരാലും ഉച്ചരിക്കപ്പെടുന്നില്ല.

രണ്ടും, മൂന്നും, നാലും നൂററാണ്ടുകളിലായിട്ട്. ഗ്രീക്കു ഭാഷയിലുണ്ടായിട്ടുള്ള അനവധി വിശ്വാ

സപ്രമാണങ്ങൾ കിഴക്കൻ സഭകളുടെ അക്കാല ത്തെ ചൈതന്യം വിളിച്ചു പറയുന്നു. പല സഭാ പിതാക്കന്മാർക്കും അവരവരുടെ സഭകളിൽ അല്പ സ്വല്പ വ്യത്യാസങ്ങളോടുകൂടിയ സ്വന്ത വിശ്വാസ പ്രമാണങ്ങളുണ്ടായിരുന്നു. ഉദാ: യുസീബിയസ് കുറിലോസ്. പൊതുവെ പറഞ്ഞാൽ ഓരോ വാ ചകവും ഉരകല്ലിൽ പലരാലും ഉരയ്ക്കപ്പെട്ട മാ റുനോക്കി വിലയേറിയതായി കാണപ്പെട്ടതിനാ ലാണ് ഇന്നും വിശ്വാസപ്രമാണത്തിൽ കാണ ന്നതെന്ന് തീർത്തു പറയാം.

## G. അപ്പോസ്തോലിക വിശ്വാസപ്രമാണം

കിഴക്കൻ ഓർത്തഡോക്സ് സഭകൾക്ക് നിഖ്യാ വിശ്വാസപ്രമാണം മാത്രമേ ഔദ്യോഗി കമായി അംഗീകരിക്കപ്പെട്ടതായുള്ളൂ. എങ്കിലും പാശ്ചാത്യ സഭകൾക്ക് മററു രണ്ടു വിശ്വാസപ്ര മാണങ്ങൾ കൂടിയുണ്ട്. അവയിൽ സർവസാ ധാരണമായി ഉപയോഗിക്കപ്പെടുന്നതു് അപ്പൊ സ്തോലിക വിശ്വാസപ്രമാണം (അപ്പോസ്തോലന്മാ രുടെ വിശ്വാസപ്രമാണം) എന്ന പേരിനാൽ അ റിയപ്പെടുന്ന താഴെ ഉദ്ധരിക്കുന്ന ക്രീഡാകുന്നു. അ തിനെക്കുറിച്ചുള്ള ഐതിഹ്യം പന്ത്രണ്ടപ്പോസ്തോ ലന്മാർ പെന്തിക്കസ്തിക്കു ശേഷം യരുശലേമിൽ ഒരുമിച്ചു കൂടി ഓരോ അപ്പോസ്തോലൻ, ഓരോ വാചകം വീതം പറഞ്ഞു് അതു പൂർത്തീകരിച്ചെ ന്നത്രെ. എന്നാൽ പഴയ റോമാ വിശ്വാസപ്ര മാണമെന്ന പേരിൽ റോമിൽ ക്രമേണ 3-ം 6-ം നൂററാണ്ടുകൾക്കിടയ്ക്കു് വളർന്ന വന്ന ഒന്നാണി തെന്നത്രെ പണ്ഡിതാഭിപ്രായം. നിഖ്യാ വിശ്വാസ പ്രമാണത്തിൽ വിശദീകരിക്കപ്പെട്ടിരിക്കുന്ന കാ ര്യങ്ങൾ ഇതിൽ ചുരുക്കിപ്പറഞ്ഞിരിക്കുന്നു. റോ മൻ കത്തോലിക്കരും ആംഗ്ലേയസഭയും പല പ്രോ ട്ടസ്റ്റൻറുകാരും പതിവായി ചൊല്ലുന്ന ഒരു മനോ ഹരമായ ക്രീഡാണതു്. 7 ഇതിനെക്കുറിച്ച് പല നല്ല വ്യാഖ്യാനങ്ങളും ഇംഗ്ലീഷ് ഭാഷയിൽ പ്രസി ദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. 8

"ആകാശവും ഭൂമിയും നിർമ്മിച്ച സർവ്വശ ക്തിയുള്ള പിതാവായ ദൈവത്തിൽ ഞാൻ വി ശ്വസിക്കുന്നു.

അവൻെറ ഏക പുത്രനും നമ്മുടെ കർത്താവു മായ യേശുക്രിസ്തുവിലും ഞാൻ വിശ്വസിക്കുന്നു. അവൻ പരിശുദ്ധാത്മാവിനാൽ ഗർഭം ധരിക്ക പ്പെട്ട് വി. കന്യകമറിയാമിൽനിന്നു് ജനിക്കുകയും പൊന്തിയോസ് പീലാത്തോസിൻെറ കീഴിൽ കഷ്ടമനുഭവിച്ചു്, ക്രൂശിക്കപ്പെട്ടു്, മരിച്ചു് അടക്കപ്പെടുകയും, പാതാളത്തിലേക്കിറങ്ങുക യും, മൂന്നാം ദിവസം വീണ്ടും മരിച്ചവരിൽനിന്നു് ഉയിർത്തെഴുനേൽക്കുകയും, സ്വർഗ്ഗത്തിലേക്ക് കരേ റുകയും, സർവ്വശക്തനായ പിതാവായ ദൈവത്തി ൻെറ വലത്തുഭാഗത്തിരിക്കുകയും, അവിടെനിന്നു് ജീവനുള്ളവരേയും മരിച്ചവരേയും ന്യായം വിധി പ്പാൻ വരുവാനിരിക്കുകയും ചെയ്യുന്നു.

പരിശുദ്ധാത്മാവിലും, പരിശുദ്ധ കാതോ ലിക സഭയിലും, വിശുദ്ധന്മാരുടെ സംസർഗ്ഗത്തി ലും, പാപങ്ങളുടെ മോചനത്തിലും, ശരീരത്തി ൻെറ പുനരുത്ഥാനത്തിലും, നിത്യജീവനിലും ഞാൻ വിശ്വസിക്കുന്നു."

## H. അത്താനാസ്യോസിൻെറ വിശ്വാസ പ്രമാണം എന്ന പേരിലറിയപ്പെടുന്ന Simbolum Quicunque

എ. ഡി. എട്ടാം നൂററാണ്ടിലോ ഏഴാം നൂ ററാണ്ടിൻെറ ഒടുവിലോ പാശ്ചാത്യസഭയിൽ രൂ പമെടുത്ത ഒരു വിശ്വാസപ്രമാണത്തിൻെറ പേ രു് "സിംബോളം ക്വിക്കിങ്കെ" എന്നാണ്. വി. അത്താനാസ്യോസിൻെറ പേരു് അതിനോടു ചേർത്തു പറയപ്പെടുന്നെങ്കിലും കിഴക്കൻ സഭയു ടെ ഒരു അംഗീകൃത വിശ്വാസപ്രമാണമായി ഇ തു് ഒരിക്കലും തീർന്നിട്ടില്ല. വിശുദ്ധ ത്രിത്വത്തെ കുറിച്ചുള്ള ഒരു വിശദീകരണപ്പാട്ടായിട്ടു മാത്രമേ കിഴക്കൻ സഭകൾ അതു സ്വീകരിക്കുന്നുള്ളൂ. അ തിൻെറ രചയിതാവു് വി. അത്താനാസ്യോസ് അല്ല എന്നുള്ളതു് ഇപ്പോൾ പരക്കെ സമ്മതമാ യിട്ടുണ്ട്. എ. ഡി. 633-ൽ സ്പെയിനിലെ റെറാ ളിഡോ കൗൺസിലിൽ ഇതു് ഒരു ആദ്യരൂപ ത്തിൽ ഉപയോഗിച്ചിട്ടുണ്ട്. വി: ആഗസ്തീ നോസിൻെറ, ത്രിത്വത്തെക്കുറിച്ചുള്ള ആശയങ്ങ ളാണ് ഇതിൽ കാണുന്നതു്. Te Deum പോലെ മനോഹരമായ ഈ വിശ്വാസപ്രഖ്യാപനം താഴെ ഉദ്ധരിക്കുന്നു:

1 "രക്ഷിക്കപ്പെടുവാനാരാഗ്രഹിക്കുന്നുവോ, അ യാൾ എല്ലാററിനും മുമ്പായി കാതോലിക വി ശ്വാസം പിടിച്ചു കൊള്ളണം.

2 ആ വിശ്വാസം മുഴുവനായും കറയില്ലാതെയും പാലിക്കാത്ത ഏവനും നിസ്സംശയമായി നിത്യ നാശമനുഭവിക്കും.

3 കാതോലിക വിശ്വാസം ഇതാകുന്നു: അതായ

---

7 Read A. C. Mac giffert: The Apostles' Creed

8 J. Pearson: An Exposition of the Creed K. Barth Cred.

തു്, ത്രിത്വത്തിൽ ഏകത്വവും, ഏകത്വത്തിൽ ത്രിത്വവുമായി ഏകദൈവത്തെ നാം ആരാധിക്കുന്നു എന്നുള്ളതത്രെ.

4 ആളത്വത്തെ കൂട്ടിക്കുഴയ്ക്കാതെയും സാരാംശത്തെ വിഭജിക്കാതെയും തന്നെ.

5 എന്തെന്നാൽ പിതാവിന്റെ ഒരാളത്വവും, പുത്രന്റെ മറെറാന്നും, പരിശുദ്ധ റൂഹായുടെ വേറൊന്നുമുണ്ടു്.

6 എന്നാൽ പിതാവിന്റെയും, പുത്രന്റെയും, പ:റൂഹായുടെയും ദൈവത്വം ഒന്നുതന്നെ; മഹത്വവും മഹിമയും ഒരുപോലെ.

7 പിതാവെങ്ങനെയോ അങ്ങനെ പുത്രനും അങ്ങനെ പരിശുദ്ധ റൂഹായും ആകുന്നു.

8 പിതാവു് സൃഷ്ടിക്കപ്പെടാത്തവൻ, പുത്രൻ സൃഷ്ടിക്കപ്പെടാത്തവൻ, പരിശുദ്ധാത്മാവും സൃഷ്ടിക്കപ്പെടാത്തവൻ.

9 പിതാവു അപ്രമേയൻ, പുത്രൻ അപ്രമേയൻ, പരിശുദ്ധ റൂഹായും അപ്രമേയൻ.

10 പിതാവു നിത്യൻ, പുത്രൻ നിത്യൻ, പരിശുദ്ധ റൂഹായും നിത്യൻ.

11 എങ്കിലും മൂന്നു നിത്യന്മാരില്ല, ഒരു നിത്യനേയുള്ളു.

12 അതുപോലെ തന്നെ മൂന്നു സൃഷ്ടിക്കപ്പെടാത്തവരില്ല, മൂന്നു് അപ്രമേയന്മാരുമില്ല, പിന്നെയോ ഒരു സൃഷ്ടിക്കപ്പെടാത്തവനും, ഒരു അപ്രമേയനുമേയുള്ളു.

13 അതുപോലെതന്നെ പിതാവു സർവ്വശക്തനാകുന്നു. പുത്രൻ സർവ്വശക്തനാകുന്നു, പരിശുദ്ധ റൂഹായും സർവ്വശക്തനാകുന്നു.

14 എന്നാലും അവർ മൂന്നു സർവ്വശക്തന്മാരല്ല ഒരു സർവ്വശക്തനാകുന്നു.

15 പിതാവു ദൈവമാകുന്നു: പുത്രൻ ദൈവമാകുന്നു: പരിശുദ്ധ റൂഹായും ദൈവമാകുന്നു:

16 എന്നാൽ അവർ മൂന്നു ദൈവങ്ങളല്ല: പിന്നെയൊ ഒരു ദൈവമാകുന്നു.

17 അതുപോലെതന്നെ പിതാവു കർത്താവാകുന്നു; പുത്രൻ കർത്താവാകുന്നു: പരിശുദ്ധ റൂഹായും കർത്താവാകുന്നു.

18 എന്നാൽ മൂന്നു കർത്താക്കന്മാരില്ല; ഒരു കർത്താവേയുള്ളു.

19 അങ്ങനെ ഓരോ ആളത്വവും അവനിൽ തന്നെ ദൈവവും കർത്താവുമാകുന്നു എന്നു വിശ്വസിക്കുവാൻ ക്രിസ്തീയസത്യം നമ്മെ നിർബന്ധിക്കുന്നു.

20 മൂന്നു ദൈവങ്ങളോ മൂന്നു കർത്താക്കന്മാരോ ഉണ്ടെന്നു പറയുന്നതിൽനിന്നു് അങ്ങനെ കാതോലികമതം നമ്മെ വിലക്കിയിരിക്കുന്നു.

21 പിതാവു് ഒന്നിൽ നിന്നും ഉണ്ടാക്കപ്പെട്ടവനല്ല, സൃഷ്ടിക്കപ്പെട്ടവനോ, ജനിച്ചവനോ അല്ല.

22 പുത്രൻ പിതാവിൽനിന്നു മാത്രമാകുന്നു: ഉണ്ടാക്കപ്പെട്ടവനോ സൃഷ്ടിക്കപ്പെട്ടവനോ അല്ല. ജനിച്ചവനത്രെ.

23. പരിശുദ്ധറൂഹാ പിതാവിൽ നിന്നും പുത്രനിൽ നിന്നുമത്രെ *ഉണ്ടാക്കപ്പെട്ടവനോ, സൃഷ്ടിക്കപ്പെട്ടവനോ, ജനിച്ചവനോ അല്ല, പുറപ്പെടുന്നവനത്രെ.

24. അങ്ങനെ ഒരു പിതാവേ ഉള്ളു, മൂന്നു പിതാക്കന്മാരില്ല. ഒരു പുത്രനേ ഉള്ളു, മൂന്നു പുത്രന്മാരില്ല; ഒരു പ:റൂഹായേ ഉള്ളു. മൂന്നു പ:റൂഹാമാരില്ല.

25. ഈ ത്രിത്വത്തിൽ ഒന്നു മുമ്പോ മറെറാന്നു പിമ്പോ അല്ല. ഒന്നു വലുതോ മറെറാന്നു് അതിൽ ചെറുതോ അല്ല.

26. പിന്നെയോ മൂന്നു് ആളത്വങ്ങളും ഒരുപോലെ നിത്യവും ഒരുപോലെ സമവുമത്രേ.

27. അങ്ങനെ എല്ലാററിലും, മുമ്പു പറഞ്ഞതുപോലെ ത്രിത്വത്തിൽ ഏകത്വത്തെയും ഏകത്വത്തിൽത്രിത്വത്തെയും ആരാധിക്കണം.

28. അതുകൊണ്ടു് രക്ഷിക്കപ്പെടേണ്ടവൻ ത്രിത്വത്തെക്കുറിച്ചു് ഇങ്ങനെ ചിന്തിക്കട്ടെ!

29. കൂടാതെ അവൻ നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലും ശരിയായി വിശ്വസിക്കേണ്ടതു് നിത്യരക്ഷയ്ക്കാവശ്യമാകുന്നു.

30. അതായതു് നമ്മുടെ കർത്താവായ യേശുക്രിസ്തു ദൈവപുത്രനും മനുഷ്യപുത്രനുമാണെന്നു് വിശ്വസിക്കുകയും ഏററുപറയുകയും ചെയ്യുന്നതത്രെ ശരിയായ വിശ്വാസം.

31. അവൻ ലോകങ്ങൾക്കു മുമ്പെ ദൈവത്തിന്റെ സാരാംശത്തിൽ നിന്നു ജനിച്ച ദൈവവും ലോകത്തിൽ അവന്റെ അമ്മയുടെ സാരാംശത്തിൽ നിന്നുള്ള മനുഷ്യനുമാകുന്നു.

32. സയുക്തികമായ ആത്മാവോടും മാനുഷിക ശരീരത്തോടും കൂടി നിലകൊള്ളുന്ന പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാകുന്നു.

33. ദൈവത്വത്തിൽ പിതാവിനു സമനും, മനുഷ്യത്വത്തിൽ പിതാവിനെക്കാൾ കുറഞ്ഞവനു

*പരിശുദ്ധ റൂഹാ പിതാവിൽ നിന്നു പുറപ്പെടുകയും പുത്രനിൽ നിന്നു് എടുക്കുകയും പിതാവിനോടും പുത്രനോടുംകൂടി വന്ദിക്കപ്പെട്ടു് സ്തുതിക്കപ്പെടുകയും ചെയ്യുന്നവൻ എന്നത്രെ നമ്മുടെ വിശ്വാസം.

മത്രെ. (?)
(പിതാവിനു മനുഷ്യത്വം ആരും കല്പിക്കുന്നില്ല ല്ലോ! പ.)

34. അവൻ ദൈവവും മനുഷ്യനുമാണെങ്കിലും അവൻ രണ്ടല്ല ഒരു ക്രിസ്തുവത്രെ.

35. *ഒന്നായിരിക്കുന്നതു് ദൈവത്വം ശരീരത്തിലേക്കു് രൂപാന്തരപ്പെട്ടതിനാലല്ല പിന്നെയോ മനുഷ്യത്വം ദൈവത്വത്തിലേക്കെടുക്കപ്പെട്ടതുകൊണ്ടത്രെ.

36. എല്ലാററിലും ഒന്നത്രെ. ആയതു് സാരംശത്തെ കൂട്ടിക്കുഴച്ചല്ല, പിന്നെയൊ ആളത്വത്തിന്റെ ഏകത്വത്തിലത്രെ.

37, സയുക്തികമായ ആത്മാവും ശരീരവും ഒരു മനുഷ്യനായിരിക്കുന്നതുപോലെ ദൈവവും മനുഷ്യനും ഒരു ക്രിസ്തുവത്രെ,

38. അവൻ നമ്മുടെ രക്ഷയ്ക്കുവേണ്ടി കഷ്ടപ്പെട്ടു; പാതാളത്തിലേക്കിറങ്ങി മൂന്നാം ദിവസം മരിച്ചവരിൽ നിന്നു് വീണ്ടും ഉയിർത്തെഴുന്നേററു.

39. അവൻ സ്വർഗ്ഗത്തിലേക്കു കരേറി സർവ്വശക്തനായ പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നു.

40. അവിടെ നിന്നു് ജീവനുള്ളവരേയും മരിച്ചവരേയും ന്യായം വിധിക്കുവാൻ അവൻ വരും.

41. അവന്റെ വരവിൽ സകല മരിച്ചു പോയവരും തങ്ങളുടെ ശരീരങ്ങളോടുകൂടി വീണ്ടുംഉയിർത്തെഴുന്നേൽക്കും.

42. അവരവരുടെ പ്രവൃത്തികൾക്കനുസരിച്ചു കണക്കു കൊടുക്കേണ്ടിവരും.

43. നന്മ പ്രവർത്തിച്ചവർ നിത്യജീവനിലേക്കും തിന്മ പ്രവർത്തിച്ചവർ നിത്യ തീപ്പൊയ്കയിലേക്കും പോകും.

44. ഇതത്രെ യാവനൊരുവൻ സത്യമായി വിശ്വസിക്കാതിരുന്നാൽ രക്ഷ പ്രാപിക്കുവാൻ സാധിക്കാത്തവണ്ണമുള്ള കാതോലിക വിശ്വാസം. 1

ഈ മനോഹരമായ ഏററു പറച്ചിൽ കിഴക്കൻ സഭകളുടെ ഔദ്യോഗിക വിശ്വാസപ്രമാണമല്ലെങ്കിലും അതിലെ ആശയങ്ങൾ ഓർത്തഡോക്സാകയാൽ വാക്യപ്രതിവാക്യമായോ തനിച്ചോ, ഒരു സങ്കീർത്തനമോ പാട്ടോ പോലെ ചിലപ്പോൾ വായിച്ചു ധ്യാനിക്കുന്നതു പ്രയോജനകരമായിരിക്കും. അടുത്ത അദ്ധ്യായത്തിൽ കിഴക്കൻസഭകളുടെ ഏക മാർഗ്ഗനക്കാർട്ടായായ നിഖ്യാ വിശ്വാസ പ്രമാണത്തെക്കുറിച്ചുള്ള പഠനമാരംഭിക്കാം.

*ഇതു് യൂത്തിക്കോസിന്റെ വിശ്വാസ വിപരീതമായി തെററിദ്ധരിക്കരുതു് (ലേ.)

P. Schaff: the Creeds of Christendom Vol II PP 66–70

---

## നമ്മുടെ കർത്താവിന്റെ കാലത്തു ജീവിച്ച ഒരു ചിത്രകാരൻ

[മാർ പത്രോസ് ഒസ്താത്തിയോസ് മെത്രാപ്പോലീത്താ]

ജോസഫ് എന്നാണു് ആയഹൂദന്റെ പേരു്, ക്രിസ്താബ്ദം 98–ൽ എഴുതപ്പെട്ട Antiquities,"പുരാതന വൃത്താന്തങ്ങൾ" പുസ്തകം 18, അദ്ധ്യായം മൂന്നിൽ താഴെ കാണുന്ന പ്രകാരം അയാൾ പറയുന്നു. അയാൾ മഹാപുരോഹിതന്മാരുടെ കുടുംബത്തിൽ പെട്ട ആളാണു്. ആ കുടുംബം ഊർശ്ലേമിൽ കേൾവി കേട്ടതായിരുന്നു. അയാൾ എബ്രായ, ഗ്രീക്ക, എന്നി ഭാഷകളിൽ അതി നിപുണനായിരുന്നു. അയാളുടെ മരണം ക്രിസ്താബ്ദം 95–ൽ ആണു്.

"ഈ സമയത്തു യേശു എന്നൊരു ബുദ്ധിമാനായ മനുഷ്യൻ ഉണ്ടായിരുന്നു. മനുഷ്യൻ എന്നു പറയുന്നതു ശരിയല്ല, എന്തുകൊണ്ടെന്നാൽ അദ്ദേഹം അത്ഭുതങ്ങൾ പ്രവർത്തിക്കുന്നവനായിരുന്നു; സന്തോഷത്തോടെ സത്യം സ്വീകരിക്കുന്നവരുടെ ഉപദേഷ്ടാവായിരുന്നു. അനേകം യഹൂദന്മാരേയും പുറജാതിക്കാരേയും അദ്ദേഹം തന്റെ അടുക്കലേക്കു് ആകർഷിച്ചു. അദ്ദേഹം ക്രിസ്തു ആയിരുന്നു. (ക്രിസ്താബ്ദം 33 ഏപ്രിൽ 3–ാം തീയതി) ഞങ്ങളിൽ പ്രധാനികളുടെ ആവശ്യ പ്രകാരം പീലാത്തോസ് അദ്ദേഹത്തെ കുരിശിൽ തറപ്പാൻ വിധിച്ചപ്പോൾ അദ്ദേഹത്തിന്റെ സ്നേഹിതന്മാർ അദ്ദേഹത്തെ ഉപേക്ഷിച്ചില്ല; എന്തുകൊണ്ടെന്നാൽ മൂന്നാം ദിവസം (ഏപ്രിൽ 5–ാം തീയതി) അദ്ദേഹം വീണ്ടും ജീവനോടെ അവർക്കു കാണപ്പെട്ടു. ദിവ്യ ദീർഘദർശിമാർ തന്നെപ്പററി ഇതും മററു പതിനായിരം അത്ഭുതങ്ങളും മുൻകൂട്ടി പറഞ്ഞിരുന്നു. തന്റെ നാമത്തിലുള്ള പിൻഗാമികളായ ക്രിസ്ത്യൻ ജാതി ഈ ദിവസം വരെയും ഇല്ലാതായിപ്പോയിട്ടില്ല."

# പരിശുദ്ധനായ പരുമല തിരുമേനി

**പരിശുദ്ധന്മാരെക്കുറിച്ചുള്ള ഓർമ്മ പരിശുദ്ധന്മാരെയും ഭക്തന്മാരെക്കുറിച്ചുള്ള ഓർമ്മ ഭക്തന്മാരെയും ജനിപ്പിക്കേണ്ടതാകുന്നു.**

(ററി. വി. ജോർജ്ജ് നെടുമാവ്)

മലങ്കരയുടെ മഹാപരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി ഇഹലോകത്തിൽനിന്നും കടന്നുപോയിട്ട് വർഷങ്ങൾ 58 കഴിഞ്ഞു. തിരുമനസ്സിലെ ദുക്റോനോപ്പെരുന്നാൾ അടുത്ത നവംബർ 1–ം2–ം തീയതികളിലാണ്. മലങ്കരയിൽ അനേകം പള്ളികളിലും പ്രത്യേകിച്ചു തിരുമനസ്സിലെ അനുഗ്രഹീത ഭൗതികാവശിഷ്ടങ്ങൾ നിക്ഷിപ്തമായിരിക്കുന്ന പരുമല സിമ്മനാരി പള്ളിയിലും ഈ പുണ്യദിനങ്ങൾ പെരുനാളായി ആചരിക്കപ്പെടുന്നു. മലങ്കരസഭ അതിന്റെ സ്വന്തം അമൂല്യനിക്ഷേപമായി ആദരിക്കുന്ന ഈപരിശുദ്ധനെപ്പററി ഈ അവസരത്തിൽ അല്പമായിട്ടെങ്കിലും അനുസ്മരിക്കുന്നതു് അസ്ഥാനത്താകയില്ല എന്നു വിശ്വസിക്കുന്നു.



മരണം മനുഷ്യനെ വിസ്മൃതിയിലേക്കു വലിച്ചുകൊണ്ടു പോകുന്നു എന്നു ചിലർ പറയാറുണ്ട്. എന്നാൽ ഈ നിർവ്വചനം പരുമല തിരുമേനിയെ സംബന്ധിച്ചിടത്തോളം സാർത്ഥകമല്ല. എന്തുകൊണ്ടെന്നാൽ മരണത്തിന്റെ മാറാലയ്ക്കു കരുത്തില്ല ഈ പുണ്യാത്മാവിനെ വിസ്മൃതിയിൽ വിലയം കൊള്ളിക്കാൻ. മലങ്കരസഭയ്ക്കു് പരുമല തിരുമേനി മൺമറഞ്ഞ ഒരു ചരിത്രപുരുഷനല്ല; തന്റെ ആശ്രിതന്മാരുമായി ഉററ സാംസർഗ്ഗത്തിലിരിക്കുന്ന ജീവിക്കുന്ന ഒരു ദിവ്യബന്ധുവാണ്. ആ സംസർഗ്ഗബന്ധത്തിന്റെപാവന ഫലങ്ങൾ നിർല്ലോഭമായിഅനുഭവിച്ചുകൊണ്ടിരിക്കുന്ന അനേകരുണ്ട്. അവർക്ക് അവരുടെഅനുഭവങ്ങൾ മററുള്ളവരുടെ മുമ്പിൽ അകമഴിഞ്ഞ ആത്മാർത്ഥതയോടെ നിരത്തിവയ്ക്കുവാൻ കഴിയും.

പരുമല തിരുമേനി എന്നു കേൾക്കുന്ന മാത്രയിൽ പലരും കുരിശു വരയ്ക്കും. എന്തെന്നാൽ കൃതജ്ഞതയും ഭക്തിയും കൂടാതെ ആ നാമം ഉച്ചരിക്കുവാൻ നിർവാഹമില്ലതന്നെ. ഇപ്പോഴത്തെ പ. കാതോലിക്കാബാവാ തിരുമേനി ഈ പരിശുദ്ധന്റെ ശിഷ്യനാണ്. നമ്മിൽ പലരുടെയും പിതാക്കന്മാർ അദ്ദേഹത്തിന്റെ സമകാലീനന്മാരാണ്. അദ്ദേഹത്തിന്റെ അത്ഭുതസിദ്ധിക്ക് അവർ സാക്ഷികളുമാണ്.

പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത, മരിച്ചുപോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന മുതലായ പുരാതന വിശ്വാസാധിഷ്ഠിതമായ ആചാരങ്ങൾ പ്രയോജനശൂന്യങ്ങളാണെന്നു പെരുമ്പറയടിക്കുന്ന ഒരു കൂട്ടം സിദ്ധാന്തക്കാരുടെ പ്രചണ്ഡപ്രചരണങ്ങൾ സമുദായാംഗങ്ങളിൽ ചിന്താക്കുഴപ്പമുണ്ടാക്കിക്കൊണ്ടിരുന്ന ഒരു കാലയളവിൽ സത്യവിശ്വാസത്തിന്റെ നിലനില്പിനുവേണ്ടി വിശ്രമരഹിതമായി തിരുമേനി പ്രവൃത്തിച്ചില്ലായിരുന്നെങ്കിൽ നമ്മുടെ വിശ്വാസം ഇന്ന് ഏതു നിലയിലാകുമായിരുന്നുവെന്ന് ഊഹിക്കുവാൻ തന്നെപ്രയാസമാണ്. നവീകരണവിശ്വാസത്തിലേക്കുള്ള നമ്മുടെ ആളുകളുടെ പ്രവാഹത്തെ പരുമല തിരുമേനിയുടെ അനുഭവസമ്പന്നമായ ജീവിതവും പ്രൗഢമായ പ്രഭാഷണങ്ങളുമാണു ചിറകെട്ടി നിർത്തിയതു്. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയും മരിച്ചുപോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും ക്രിസ്തീയ ജീവിതത്തിൽ അനുപേക്ഷണീയമാണെന്ന് പഠിപ്പിച്ച തിരുമേനി തന്നെ മരണാനന്തരംഅവയ്ക്കു സജീവമായ ഒരു സാധനപാഠമായി തീർന്നു. 1947–ൽ തിരുമേനി പരിശുദ്ധനായി ഔദ്യോഗികമായി പ്രഖ്യാപിക്കപ്പെട്ടു. എന്നാൽ തിരുമേനി ഭൂവാസം വെടിയുന്നതിനുമുമ്പുതന്നെപരിശുദ്ധനായിജനഹൃദയങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടു. അഭിപ്രായ ഭിന്നതകളും അഴകുപിണക്കങ്ങളും മൂലം ഇടവകകളിൽ ഉണ്ടായിക്കൊണ്ടിരുന്ന അസ്വാരസ്യങ്ങൾതിരുമേനിയുടെ സാന്നിദ്ധ്യത്തിൽ നിശ്ശേഷം നിർമ്മാർജിത

മായി ഐക്യവും സൗഹാർദ്ദവും പുനഃസ്ഥാപിതമായിരുന്നു. വി. മദ്ബഹായിൽ ബലിപീഠത്തിനുമ്പാകെ ചെന്നു് തന്റെ ഉടയവനുമായി സമ്പർക്കം പാലിച്ചശേഷം ഇറങ്ങിവന്നു വിധി ഉച്ചരിക്കുന്ന നിമിഷത്തിൽ ഭിന്നതയുടെ ആത്മാവു് ഇടവകാംഗങ്ങളിൽ നിന്നും ഓടി ഒളിക്കും. തിരുമേനിയുടെ ദർശനം മതി, പിശാചു ബാധിതർക്കു വിടുതൽ കിട്ടുവാൻ. തിരുകര സ്പർശനം മതി,രോഗശാന്തിക്കു്. സാംക്രമിക രോഗങ്ങൾ പടർന്നു പിടിക്കുന്നിടത്തു് തിരുമേനിയുടെ സന്ദർശനമുണ്ടായാൽ മതി ആ മാരകമായവ്യാധികൾ അവയുടെ ഒരു ചെറിയ അണുവിനെപ്പോലും അവശേഷിപ്പിക്കാതെ വിപാടിതമാകുവാൻ. സാംക്രമികരോഗങ്ങളുള്ള സ്ഥലങ്ങളും ഭവനങ്ങളും സന്ദർശിച്ചു പ്രാർത്ഥനകൾ നടത്തുന്നതിൽ തിരുമേനി പ്രദർശിപ്പിച്ചിരുന്ന ഔൽസുക്യം ഒന്നു പ്രത്യേകമായിരുന്നു. പ്രകൃതിശക്തികൾ പോലും ഈ ദിവ്യന്റെ മുമ്പിൽ തല കുനിച്ചതായുള്ള സംഭവങ്ങൾ അദ്ദേഹത്തിന്റെ ജീവിത ചരിത്രത്തിൽ കാണുവാൻ നമുക്കു കഴിയും.

ഇഹലോക ജീവിതകാലത്തു് ദൈവികമായ അത്ഭുത പ്രവൃത്തികൾക്കുള്ള വരപ്രസാദം ലഭിച്ച ഈ മഹാ പരിശുദ്ധൻ, മരണാനന്തരം താൻ മൗനതയിലല്ലെന്നു ലോകത്തിനു വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. മരണശേഷം തിരുമേനിയുടെ മദ്ധ്യസ്ഥതമൂലം ഉണ്ടായിക്കൊണ്ടിരിക്കുന്ന ദിവ്യാത്ഭുതങ്ങൾ മരണത്തിനു മുമ്പുള്ളവയെ അതിശയിക്കുന്നവയാണു്. തിരുമനസ്സിലെ ആത്മികസാന്നിദ്ധ്യം അനുഭവപ്പെട്ടിട്ടുള്ള വ്യക്തികളും ഭവനങ്ങളും ധാരാളമുണ്ടു്. ഭൂതങ്ങൾ തിരുമേനിയുടെ കബറിടത്തിൽ വച്ചു്ഭയപരവശരായി ചൂളിച്ചിതറുന്നതു് ഇതെഴുതുന്നആൾ നേരിൽകണ്ടിട്ടുണ്ടു്.ഈ പരിശുദ്ധ പിതാവിന്റെ അത്ഭുത വ്യാപാരങ്ങളാൽ തന്റെ ആശ്രിതർക്കുദൈവത്തിൽനിന്നുലഭിച്ചുകൊണ്ടിരിക്കുന്ന ബഹുലങ്ങളായ അനുഗ്രഹങ്ങൾ നിമിത്തമത്രേ, വലിയകോലാഹലങ്ങളൊന്നും കൂടാതെ ലളിതമായ വിധം ആഘോഷിക്കപ്പെടുന്ന പരുമല പെരുനാളിനു് ആരാധകർ ആയിരക്കണക്കിനു പെരുകിക്കൊണ്ടിരിക്കുന്നതു്.

സുറിയാനി സഭാ മാതാവിനു് അനേകം പരിശുദ്ധന്മാരെ ജനിപ്പിക്കാൻ കഴിഞ്ഞിട്ടുണ്ടു്. മലങ്കരസഭയിലും പാവന ജീവിതം നയിച്ചു് നല്ല അന്ത്യം പ്രാപിച്ചു കടന്നുപോയിട്ടുള്ളവർ ഇല്ലാതെ വരികയില്ല. എന്നാൽ ഇത്ര അക്ഷയപ്രഭയോടെ മലങ്കരസഭാവിഹായസ്സിൽ ഉയർന്നു നിന്നു് നിതാന്തകാന്തി ചിന്തിക്കൊണ്ടിരിക്കുന്ന ഒരു പരിശുദ്ധൻ വേറേയുള്ളതായി നമുക്കറിവില്ല. പരിശുദ്ധന്മാരെ ആദരിക്കുന്നതിലും അവരുടെ മദ്ധ്യസ്ഥതയുടെ തണലിൽ അഭയപ്പെടുന്നതിലും നാം ആരുടേയും പിന്നിലല്ല. അതു നല്ലതുതന്നെ. എന്നാൽഇതുകൊണ്ടു മാത്രംനാം തൃപ്തിപ്പെട്ടുകൂടാ.

രോഗശാന്തി, മനസമാധാനം, ഭൂതബാധയിൽ നിന്നുള്ള വിടുതൽ, സന്താനലാഭം, ഉദ്യോഗലബ്ധി മുതലായ അഭീഷ്ട സിദ്ധികൾക്കു വേണ്ടിയാണു് അധികം പേരും വി. കബറിങ്കലേക്കു് തീർത്ഥാടനം ചെയ്തു നേർച്ചകാഴ്ചകൾ സമർപ്പിക്കുന്നതും, നോമ്പു പ്രാർത്ഥന മുതലായവ നടത്തുന്നതും.ഒരുവിധത്തിൽ പറഞ്ഞാൽ ഇവയിൽ മുന്തിനിൽക്കുന്നതു് സ്വാർത്ഥപരങ്ങളായ അർത്ഥനകളാണു്. ഇതിൽ നിന്നു നാം വളർന്നു് ഈ പരിശുദ്ധനെപ്പോലെ പരിശുദ്ധന്മാരും പരിശുദ്ധകളുമായിത്തീരണമെന്നുള്ള അഭിവാഞ്ഛ നമ്മെ ഭരിക്കേണ്ടതത്രേ. നമ്മുടെ കർത്താവു കല്പിക്കുന്നതു് "സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു് സൽഗുണപൂർണ്ണനായിരിക്കുന്ന വണ്ണം നിങ്ങളും സൽഗുണ പൂർണ്ണരാകുവിൻ" (മത്താ. 5: 48) എന്നാണല്ലോ.

ലോകത്തിന്റെ നിലനില്പിനും സമാധാനത്തിനും സുരക്ഷിതത്വത്തിനും ഭക്തന്മാരും പരിശുദ്ധന്മാരും എത്രയും ആവശ്യമാകുന്നു. കലാപസങ്കുലമായ ഒരു ചുറ്റുപാടിലാണു് ഇന്നു ലോകം സ്ഥിതിചെയ്യുന്നതു്. ശാസ്ത്രീയ കണ്ടുപിടുത്തങ്ങളും മറ്റും വളരെ വർദ്ധമാനമായിട്ടുണ്ടെങ്കിലും അവയൊന്നും മനുഷ്യൻ ദാഹിക്കുന്ന സമാധാനം അവനു നൽകാൻ പര്യാപ്തമാകുന്നില്ല എന്നു മാത്രമല്ല, അവ മാനവവംശത്തിന്റെ സമൂല സംഹാരത്തിനു തന്നെ വഴി തെളിക്കുന്ന അപകടസാദ്ധ്യതയാണുള്ളതു്. "യഹോവേ രക്ഷിക്കേണമേ, ഭക്തന്മാർ ഇല്ലാതെയാകുന്നു" (സങ്കീ: 12. 1) എന്നു സങ്കീർത്തനക്കാരൻ സങ്കടപൂർവ്വം പ്രാർത്ഥിക്കുന്നു. ആകയാൽ ഭക്തന്മാർ ഉണ്ടാകണം. ഭക്തന്മാരും പരിശുദ്ധന്മാരുമാണു് ലോകത്തിന്റെ യഥാർത്ഥ സമ്പത്തു്.പത്തുനീതിമാന്മാരുണ്ടെങ്കിൽസോദോം നശിപ്പിക്കയില്ലെന്നു്ദൈവം അബ്രഹാമിനോടു വാഗ്ദത്തം ചെയ്യുന്നതായി നാം വായിക്കുന്നുണ്ടല്ലോ. നീതിമാന്മാരുടെ കുറവുമൂലമാണു് സോദോം നശിപ്പിക്കപ്പെട്ടതു്. ഭക്തന്മാരും പരിശുദ്ധന്മാരും ഇല്ലാതെവന്നാൽ അതാണു് അധഃപതനത്തിനും നാശത്തിനും കാരണമാകുന്നതു്. അതിനാൽ പരുമല തിരുമേനിയെ നാം ആദരിക്കുമ്പോൾ അദ്ദേഹത്തെപ്പോലുള്ള ഭക്തന്മാരും പരിശുദ്ധന്മാരും ആകാനുള്ള ഹൃദയപൂർവ്വമായ

ആഗ്രഹവും ഒരുക്കവും ശ്രമവുംകൂടി നമുക്കുണ്ടാകണം; അതാണ് ആവശ്യം. ഭക്തന്മാരെക്കുറിച്ചുള്ള ഓർമ്മ ഭക്തന്മാരെയും പരിശുദ്ധന്മാരെക്കുറിച്ചുള്ള ഓർമ്മ പരിശുദ്ധന്മാരെയും ജനിപ്പിക്കണം. അല്ലാതെ സ്വകീയങ്ങളായ ഐഹികാഭിഷ്ടസിദ്ധികളെ ലക്ഷ്യമാക്കിയുള്ളവ മാത്രമായിരിക്കരുത്.

പരുമലതിരുമേനി എന്ന ആ മഹാപരിശുദ്ധനെപ്പോലെ ആയിത്തീരുവാൻ ബലഹീനന്മാരായ നമുക്കു സാദ്ധ്യമാണോ? ഏലിയാ ദീർഘദർശിയെക്കുറിച്ചു വി: യാക്കോബ് ശ്ലീഹാ "ഏലിയ നമുക്കു സമസ്വഭാവമുള്ളവനായിരുന്നു"(യാക്കോ: 5. 17) എന്നനുസ്മരിപ്പിക്കുന്നു. ഇസ്രായേൽ ജനതയ്ക്കു സാന്മാർഗ്ഗികാധഃപതനം സംഭവിച്ച ഒരു കാലത്തു് ആ ദുർമ്മാർഗ്ഗ പ്രവണതയെ പരിലാളിച്ചു പുലർത്തിയ യിസ്രയേൽ രാജാവായ ആഹാബിനോടും അയാളുടെ ദുഷ്ടഭാര്യയായ ഇസബേലിനോടും ബാലിൻെറ പ്രവാചകന്മാരോടും ഏകനായി നിന്നു പോരാടും ചെയ്യുകയും അത്ഭുതപ്രവൃത്തികൾക്കു ദൈവവരപ്രസാദം പ്രാപിക്കുകയുംചെയ്ത ഭക്തനും സിദ്ധനുമായിരുന്നുവല്ലോ ഏലിയാ ദീർഘദർശി. ആ ഒരു മനുഷ്യൻെറ അചഞ്ചലമായ സത്യദൈവവിശ്വാസം ഇസ്രയേൽ ജാതിയെ അപകട ഗർത്തത്തിൽനിന്നു കരേററി സത്യദൈവവിശ്വാസത്തിൻെറ നേർപാതയിലാക്കി. സ്വർഗ്ഗത്തിൽനിന്നു് അഗ്നി ഇറക്കുവാൻ തക്കവണ്ണം ആത്മീയശക്തി പ്രാപിച്ച പ്രവാചകനായ ഏലിയാ ഇസ്രയേലിൻെറ അഭിമാനഭാജനമാണ്. ഈ ഏലിയാ നമുക്ക് സമസ്വഭാവമുള്ളവനായിരുന്നു എന്നു പറയുമ്പോൾ നമുക്കും അദ്ദേഹത്തെപ്പോലെ ആയിത്തീരുവാൻ സാധിക്കും എന്നു് യാക്കോബ് ശ്ലീഹാ ചൂണ്ടിക്കാണിക്കുകയാണു ചെയ്യുന്നതു്. അങ്ങനെ അഭിലഷിക്കുകയുമാണ്. വ: പരുമലതിരുമേനിയെപ്പററിയും അദ്ദേഹത്തെപ്പോലുള്ള പരിശുദ്ധന്മാരെക്കുറിച്ചും ചിന്തിക്കുമ്പോൾ യാക്കോബ് ശ്ലീഹായുടെ ഈ പ്രബോധനം നമുക്കു മാർഗ്ഗദർശനം നൽകുന്നു. മാർ ഗ്രീഗോറിയോസ് പരിശുദ്ധനായി അവതാരമെടുത്ത ഒരു വ്യക്തിയല്ല. നമുക്കു സമസ്വഭാവമുള്ള ഒരു മനുഷ്യനായിരുന്നു. എന്നുവച്ചാൽ നമ്മെപ്പോലെ ജനിച്ചു. ഈ ലോകത്തിൽതന്നെ വളർന്നു. പക്ഷേ, തൻെറ വളർച്ചയിൽ തൻെറ സ്രഷ്ടാവായ ദൈവത്തിൻെറ മാർഗ്ഗത്തിൽകൂടി ജീവിതം നയിച്ചു. മനുഷ്യസഹജമായ ബലഹീനതകളിലൂടെയെങ്കിലും ദൃഢവ്രതത്തോടുകൂടി ആത്മികജീവിതത്തിൽ ആദ്യാ സപൂർവ്വമായ അഭ്യാസനം ചെയ്തുമുന്നേറി. വിശുദ്ധിയിൽ പടിപടിയായി ഉയർന്നു. വിജയം വരിച്ചു് പരിശുദ്ധനായിത്തീർന്നു. ഇങ്ങനെ നാം ഓരോരുത്തരും ജീവിതത്തിൽ ആത്മികവളർച്ച പ്രാപിക്കുന്നതിനു സഹായകമായിരിക്കുവാനാണു പ്രാത്ഥന, നോമ്പ്, വി: കുദാശകൾ മുതലായവ വി: സഭ ഏർപ്പെടുത്തിയിട്ടുള്ളതു്. ലോകത്തിൻെറ സുഖഭോഗങ്ങളിൽ ആശ്രയിച്ചും ആനന്ദിച്ചും ആത്മികജീവിതത്തിൽ പരാങ്മുഖരായിപ്പോകുന്നതുകൊണ്ടാണ് പരിശുദ്ധതയുടെ പദവിയിൽ എത്തിച്ചേരുവാൻ നമുക്കു സാധിക്കാതിരിക്കുന്നതു്. "ഒരുവൻ ക്രിസ്തുവിലായാൽ ഒരു പുതിയ സൃഷ്ടിയാകുന്നു" നാം യഥാർത്ഥമായി ക്രിസ്തുവിലാകണം. അതിനുള്ള മാർഗ്ഗങ്ങൾ നമ്മുടെ കർത്താവു നമുക്കു നൽകിയിട്ടുണ്ട്. അങ്ങനെയാകുമ്പോൾ "ഇനി ഞാനല്ല, എന്നിലുള്ള ക്രിസ്തുവത്രെ ജീവിക്കുന്നതു്" എന്നു വി: പൗലൂസ് അപ്പോസ്തോലനെപ്പോലെ നമുക്കും പറയാൻ സാധിക്കും.

ഏലിയാദീർഘദർശിയെ അനുഗമിച്ച ഏലീശായെപ്പററി ചിന്തിക്കുക. തൻെറ ഗുരുവായ പ്രവാചകനെ ആ ശിഷ്യൻ വിടാതെ പിന്തുടന്നു. തൻെറ ഗുരുവിനെപ്പോലെ ആയിത്തീരുന്നതുകൊണ്ടല്ലാതെ തൃപ്തിപ്പെടുവാൻ ഏലീശ തയ്യാറായിരുന്നില്ല. ഗിൽഗാലിൽവച്ചും ബഥേലിൽ വച്ചും യറിഹോവിൽവച്ചും യോർദ്ദാങ്കൽ വച്ചും യോർദ്ദാൻെറ മറുകരവച്ചും ഏലീശായുടെ വിശ്വാസം പരിശോധിക്കപ്പെട്ടു. ഓരോ സ്ഥലത്തുവച്ചും "നീ ഇവിടെ താമസിച്ചുകൊൾക" എന്നു് ഏലിയാ പറഞ്ഞിട്ടും "യഹോവയാണ നിൻെറ ജീവനാണ ഞാൻ നിന്നെ വിടുകയില്ല" എന്നു പറഞ്ഞു്,ഗുരുവിനെ അനുഗമിക്കയാണു ഏലീശാ ചെയ്തതു്.ഒടുവിൽയോർദ്ദാൻകടന്നുമറുകരയെത്തി. "ഞാൻഎന്തു ചെയ്തുതരേണം ചോദിച്ചുകൊൾക" എന്നു് ഏലിയാ പറഞ്ഞു. "നിൻെറ ആത്മാവിൽ ഇരട്ടിപങ്കു് എൻെറ മേൽ വരുമാറാകട്ടെ" ഏലീശാ മറുപടി പറഞ്ഞു. ഇതു പ്രയാസമുള്ള കാര്യമാകുന്നുഎന്നു് ഏലിയായിക്കു് തോന്നിയെങ്കിലും ദൈവത്തിനു് അതു പ്രസാദമുള്ള സംഗതി തന്നെയായിരുന്നു. ഏലീശായുടെ ആഗ്രഹപ്രകാരം അവനു ലഭിക്കുകയും ചെയ്തു. പരിശുദ്ധന്മാരെ ശുശ്രൂഷിക്കുകയും ആദരിക്കുകയും ചെയ്യുമ്പോൾ നാം ഓരോരുത്തരും അവരെപ്പോലെ ആയിത്തീരുവാൻ ശ്രമിക്കുകയും ആ ലക്ഷ്യംവച്ചുകൊണ്ടു് ഏലീശായെപ്പോലെ അവരെ പിന്തുടരുകയും ചെയ്യേണ്ടതാണ്. പരുമല തിരുമേനി

യെപ്പോലെയുള്ള അനേകം പരിശുദ്ധന്മാർ എഴുനേൽക്കണം എന്നു നമ്മുടെ കർത്താവു് നാം ഓരോരുത്തരിലും ആഗ്രഹിക്കുന്നുണ്ട്. പരിശുദ്ധന്മാരും ആഗ്രഹിക്കുന്നതു് ഇതു തന്നെ. പരുമല തിരുമേനി ഇഹലോകത്തിൽനിന്നുംകടന്നുപോയിട്ടു് അര നൂററാണ്ടിലധികമായെങ്കിലും അതുപോലെ ഒരുപരിശുദ്ധൻ പിന്നീടു് നമ്മുടെയിടയിൽ എഴുനേററിട്ടില്ല. പരുമലതിരുമേനിയിൽ നിന്നു്വിവിധങ്ങളായ വാഴ്വുകൾ പ്രാപിച്ചുകൊണ്ടിരിക്കുന്ന നമ്മെ ഇരുത്തി ചിന്തിപ്പിക്കേണ്ട ഒരു കാര്യമാണിതു്. നമുക്കു് അടുത്തു മുൻപിൽ നിൽക്കുന്ന അനുകരണാർഹമായ ആ മാതൃകാ ജീവിതത്തെ സ്വന്തം ജീവിതത്തിൽ കൊണ്ടുവരാൻ നാം സന്നദ്ധരാകുന്നില്ല എന്നുള്ളതാണിതിൻെറ കാരണം. ആ കുറവു് ഇനിയെങ്കിലും പരിഹരിക്കപ്പെട്ടുവാൻ തക്കവണ്ണം നമുക്കു നമ്മെത്തന്നെ ദൈവതിരുമുമ്പാകെ സമർപ്പിക്കാം.

കലഹങ്ങളും കലാപങ്ങളും നടമാടുകയും ദൈവഭയംമനുഷ്യരിൽനിഷ്പ്രഭമായിക്കൊണ്ടിരിക്കുകയും ദൈവവിരുദ്ധപ്രസ്ഥാനങ്ങൾ തലഉയർത്തിവരികയും ചെയ്യുന്ന ഒരു കാലയളവാണിതു്. ഈ കാലത്തു ജീവിതം ദൈവതിരുഹിതപ്രകാരം ക്രമപ്പെടുത്തി അന്ധകാരത്തിൻെറ ശക്തികളോടു ധാർമ്മികപോരാട്ടം നടത്തി ദൈവതിരുനാമം മഹത്വപ്പെടുത്തുവാൻ നാം ഓരോരുത്തരും ബാദ്ധ്യസ്ഥരാണു്. സ്വന്തം സുഖക്ഷേമങ്ങളെ മാത്രം മുൻനിർത്തി ജീവിച്ചാൽ നമുക്കു നമ്മുടെ ജോലിനിർവ്വഹിക്കുന്നതിനോ ലക്ഷ്യത്തിലെത്തുന്നതിനോ സാധിക്കയില്ല. പ്രവാചകനായ ഏലിയായെപ്പോലെയും നമ്മുടെ പിതാവായ മാർ ഗ്രീഗോറിയോസിനെപ്പോലെയും ഉപവാസം, പ്രാർത്ഥന മുതലായവ മൂലം ദൈവത്തിൽനിന്നു കൃപയും ശക്തിയും ധൈര്യവും പ്രാപിച്ചെങ്കിൽ മാത്രമേ നമ്മുടെ പോർ വിശ്വസ്തമായും വിജയപ്രദമായും നടത്തുവാൻ സാധിക്കയുള്ളൂ. ഈ ശക്തിയും കൃപയും പ്രാപിച്ച പരിശുദ്ധന്മാർ നമുക്കു മാർഗ്ഗദർശനം നൽകുന്നുണ്ടു്. അവർ മൺമറഞ്ഞുപോയെങ്കിലും മൗനതയിലല്ല, സശരീരന്മാരല്ലെങ്കിലും സജീവന്മാരാണു്. നമ്മുടെ പരിശുദ്ധ പിതാവായ പരുമലതിരുമേനി അതിൻെറ സമുജ്ജ്വലസാക്ഷ്യമായി നമ്മുടെ മുൻപിൽ ജീവിക്കുകയും വ്യാപരിക്കുകയും ചെയ്യുന്നു. അതിനാൽ പരുമലതിരുമേനിയെപ്പററിയുള്ള ഓർമ്മയും തിരുമേനിയുടെ മദ്ധ്യസ്ഥതയിലുള്ള ആശ്രയവും തിരുമേനിയെപ്പോലെ പരിശുദ്ധന്മാരും പരിശുദ്ധകളും ആയിത്തീരുന്നതിനു് നമുക്കു പ്രചോദനം നൽകേണ്ടതാണു്. ഇതായിരിക്കട്ടെ നമ്മുടെ ലക്ഷ്യം.

(ഉടയോൻനാഥാ)

"നല്ലിടയൻ ഞാൻ ആടുകളെപ്രതിയെൻ
ജീവനെവെപ്പോൻ ഞാ"നെന്നരുളിയ കർത്തൻ
വചനം
മാർ ഗ്രീഗോറിയോസു്താതാ—നിന്നിൽ സ്വാർത്ഥകമായല്ലൊ
ചിന്നിയൊരാട്ടിൻ പററത്തെ
കൂട്ടീടാൻ നാഥനൊടർത്ഥിക്ക.

---

വനിതാപംക്തി

സ്ത്രീകളോടു്:—

# നിങ്ങൾ സഭയ്ക്കു് എന്തു നൽകും?"

(മിസ്സ് അന്നമ്മ വറുഗീസ്)

സമാധാനപരമായ ഒരന്തരീക്ഷം രാഷ്ട്രങ്ങളിലും സമൂഹങ്ങളിലും വാർത്തെടുക്കുവാൻ ഭരണധുരന്ധരന്മാരും സമാധാനപ്രേമികളും തലപുകഞ്ഞാലോചിക്കുന്ന ഏതത്ക്കാല പരിതസ്ഥിതികളിൽ; പ്രസ്ഥാനങ്ങളും പദ്ധതികളും അഹം അഹം ഇഹയാ ഉയർന്നു വരുന്ന സ്വാതന്ത്ര്യ നഭോമണ്ഡലത്തിൽനമുക്കു് ആധാരമായിരിക്കുന്നതു് നമ്മുടെ കർത്താവിലുള്ള വിശ്വാസം മാത്രമാണു്. അഭ്യസ്ഥവിദ്യതം ഉച്ചതിസ്ഥരുമായ ഗൃഹനായികമാർ പോലും നമ്മുടെ കർത്താവിൻെറ ശരീരമാകുന്ന സഭയെ ശുശ്രൂഷിക്കേണ്ടതു് ഏതുവിധമെന്നു് അറിയാതെ തങ്ങളുടെ താലന്തുകൾ ദുരുപയോഗപ്പെടുത്തുകയും ... സഹതാപപൂർവ്വം വീക്ഷിക്കേണ്ട ഒന്നാണു്. ഈദൃശചിന്താഗതികളിൽ നമ്മുടെ മാതാമഹികളായ സഭാസ്നേഹികൾ സ്വീകരിച്ച സരണികൾ തികച്ചും സ്വീകാ

ര്യ യോഗ്യതത്രേ. ആയതിനാൽ എൽക്കാനായു ടെ ഭാര്യയായ ഹന്നായുടെ ജീവിതാനുഭവങ്ങളി ലേക്ക് വായനക്കാരുടെ ശ്രദ്ധയെ ക്ഷണിക്കുകയാ ണ്. (1ശമു: 1–2)

ഹന്നായുടെ ജീവിതകാലത്ത് മക്കൾ ഒരു സമ്പത്തായി കരുതിയിരുന്നതിനാൽ ഒന്നിലധി കം ഭാര്യമാരെ ഒരുവൻ സ്വീകരിക്കുന്നത് നിഷി ദ്ധവും നിന്ദ്യവുമായി കരുതിയിരുന്നില്ല. എൽ ക്കാനായുടെ ഭാര്യമാരായ ഹന്നായും പെനിന്ന യും ഒരു ഭവനത്തിൽ തന്നെ വസിച്ചിരുന്നു. ഹ ന്നായ്ക്കു മക്കളില്ലായ്കയാൽ സപത്നി അവളെ വള രെ വിഷമിപ്പിച്ചു എന്നു കാണുന്നു. ഹന്നായുടെ ബലഹീനതയാകുന്ന അസ്ത്രം തൊടുത്തുകൊണ്ടാ യിരിക്കണം പ്രതിയോഗി പീഡിപ്പിച്ചിരുന്ന ത്. എൽക്കാനാ ഹന്നായെസ്നേഹിക്കുന്നുണ്ട്. ഹ ന്നായെ യഥാർത്ഥമായി സ്നേഹിക്കുന്നുണ്ട്. ഈ സ്ഥിതിക്ക് ആ ഭവനം കലഹത്തിന്റെ കേളീരംഗമായിത്തീരുവാൻ വലിയ താമസം വേണ്ടിവരികയില്ല. എന്നാൽ എൽക്കാനായുടെ ജീവിതം സമാധാന പൂർണ്ണമാക്കുവാൻ ഹന്നാ അങ്ങേയററം പരിശ്രമിച്ചു. കുടുംബജീവിതം ഭാ സുരമാക്കുവാൻ അത്യന്താപേക്ഷിതമായ നാലു സംഗതികൾ ഹന്നായുടെ ജീവിതത്തിൽ നിന്നും ലഭ്യമാകുന്നു. ഒന്നാമതു് നിർവ്യാജമായ സ്നേഹം. അവളുടെ പൂർണ്ണമായ സ്നേഹം ഭർത്താവിനു നൽകിയതിനാൽ അവൾക്കു നേരിടേണ്ടിവന്ന വാക്ശരങ്ങൾക്ക് പ്രതിവാദംനൽകാതെ എല്ലാം സഹിച്ചു. ഈ സഹിഷ്ണുതയാണ് രണ്ടാമത്തെ ഘടകം. പൂർണ്ണ സഹിഷ്ണുത ക്രിസ്തീയ ജീ വിതത്തിന്റെ രാമണീയകത്വത്തിനു് മാററു വർ ദ്ധിപ്പിക്കുന്നു എന്നതു നിസ്തർക്കമാണ്. തന്നെ ശകാരിച്ചിട്ട പകരം ശകാരിക്കാതെ ന്യായമായി വിധിക്കുന്നവങ്കൽ കാര്യം ഭരമേല്പിക്കുന്നത് ഏതു വിധമെന്ന് ഈ സംഭവം നമ്മെ പഠിപ്പിക്കുന്നു.

വിപരീത സാഹചര്യങ്ങളിലും അവരുടെ കുടുംബജീവിതം സമാധാന പൂർണ്ണമാകുവാനു ള്ള മറെറാരുപാധി ആരാധനയാണ്. ദിനം പ്രതിയുള്ള കുടുംബാരാധന കൂടാതെ ഒൻപതോ പത്തോ മൈൽ അകലെയുള്ള ശീലോവിൽ പോ യി ആരാധന നടത്തുക അവരുടെ പതിവായി രുന്നു. നമ്മുടെ കുടുംബങ്ങളിലെ ആരാധനാ രീ തി എങ്ങിനെ ഇരിക്കുന്നു? മിക്ക ഭവനങ്ങളിലും മതാപിതാക്കന്മാരും പൈതങ്ങളും ചേർന്നുള്ള ആ രാധന ഇല്ലെന്നുള്ള പരിതാപകരമായ സ്ഥിതി പറയാതെ തരമില്ല. തൻ നിമിത്തം നേരിടുന്ന വിപത്ത് എത്രയെന്ന് ഈ അവസരത്തിൽ വർ ണ്ണിക്കുവാൻ വിഷമം തന്നെ.

അപ്രകാരം തന്നെദൈവാരാധനയ്ക്കു വേർതി രിക്കപ്പെട്ടിരിക്കുന്ന വിശുദ്ധ ദിവസം ഓരോ ഭ വനത്തിലും എങ്ങിനെ ഉപയോഗിക്കുന്നു.? അപ്പ ച്ചനും അമ്മച്ചിയും കുഞ്ഞുങ്ങളും ഒന്നിച്ച് ആരാധ നയ്ക്ക് ദൈവാലയത്തിലേക്കു പോകുന്ന കാഴ്ച എ ത്ര ആനന്ദദായകമാണ്. ഇതു് ഗൗരവമായി ചി ന്തിക്കണമെ. "മകനെ പള്ളിയിൽ പോകുക" എന്ന് എത്ര കർശനമായി കല്പിച്ചാലും പോക ണമെന്ന് നിർബന്ധമില്ല. പറഞ്ഞയ്ക്കുന്ന കാ ലം കടന്നുപോയി. അവരെ കൂട്ടിക്കൊണ്ടു പോക യാണു വേണ്ടതു്. നമ്മുടെ പൈതങ്ങളിൽ ശ്രദ്ധ മൂലമാകണമെന്ന് നാം ആശിക്കുന്ന സംഗതികൾ നമ്മുടെ ജീവിതത്തിൽ അവർ കാണുവാൻ ഇട യാകട്ടെ. ഒരു കുടുംബം സഭയുടെ ഒരു ഘടകംത ന്നെയാണ്. ഓരോ കുടുംബങ്ങളും മാതൃകാ ഭവ നങ്ങളായിത്തീരട്ടെ എന്ന് ആശംസിക്കുന്നു.

ഹന്നായുടെ വിശിഷ്ടമായ ജീവിതത്തിന്റെ നാലാമത്തെ തുൺ രഹസ്യ പ്രാർത്ഥനയാണ്. ആരാധനയ്ക്കു ശേഷം എല്ലാവരും പിരിഞ്ഞു പോ യി. ഹന്നാ തനിയെ അവിടെ മുട്ടുകുത്തി. അവളു ടെ പ്രാർത്ഥന ശ്രദ്ധിക്കുക. തന്റെ തകർന്ന ഹൃ ദയത്തിന്റെ മുറിവുകൾ ദൈവ സന്നിധിയിൽ തുറന്നു വയ്ക്കുകയായിരുന്നു. ഇതത്രെപ്രാർത്ഥന.അവ ൾക്ക് ഒരു മകനെ ആവശ്യമായിരുന്നു. അപേ ക്ഷപ്രകാരം ലഭിച്ചു. ഹന്നായുടെ മകൻ അവൾ ക്കു വളരെ വിലയേറിയവൻ ആയിരുന്നു. ഇപ്ര കാരം ചോദിച്ചു വാങ്ങിയിട്ടുള്ള—മക്കൾ, ധനം ആരോഗ്യം, ആയുസ്സ്– ഇവയെല്ലാം വിലയേറി യവ തന്നെ. നമ്മുടെ ജീവിത സൗഭാഗ്യത്തിനു് ലഭിച്ചിട്ടുള്ള താലന്തുകൾ അപേക്ഷിച്ചു വാങ്ങി ക്കാത്തവയാകയാൽ അവ അവശ്യസ്തതയോടും അ ഗണ്യമായും കൈകാര്യം ചെയ്തുപോകുന്നത് ഇ ന്ന് സർവ്വസാധാരണമായ ഒരു തോൽവിയാണ്. ഹന്നാ തനിക്കു ലഭിച്ച ആ വിലയേറിയ സമ്പ ത്ത് ദൈവത്തിനു തന്നെ കാഴ്ചവച്ചു. അതോടുകൂ ടി അവൾ അനുഗ്രഹപൂർണ്ണയായി. അവളുടെവി ശ്വാസം വർദ്ധിച്ചു. ആദ്യഫലം യഹോവായ്ക്കുള്ള തു്; ദശാംശം യഹോവായ്ക്കുളളതു്. ഇതു് വായി ക്കുന്ന മാതാക്കളും സഹോദരിമാരും തങ്ങളെത്ത ന്നെ പരിശോധിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. ദൈവത്തിന്റെ തൃപ്പാദങ്ങളിൽ നമ്മെയും നമുക്കു ള്ളവയേയും സമർപ്പിച്ചശേഷമുള്ള നമ്മുടെ ജീ വിതസന്തോഷം വാചാമഗോചരമാണെന്നു പ റയാതെ തരമില്ല. ഹന്നാ തന്റെ ഓമനമകനെ ദേവാലയത്തിൽ ഏലിപുരോഹിതന്റെ ശിഷ്യ

ത്വത്തിൽ ഭരമേല്പിച്ചു.കേവലം മൂന്നു വയസ്സു പ്രായമുള്ള കുഞ്ഞിനെ ഇപ്രകാരം വേർപിരിഞ്ഞു താമസിക്കുന്നതു് ഒരു മാതൃഹൃദയത്തിനു് ക്ഷിപ്രസാദ്ധ്യമല്ല. എന്നു ഞാൻ പറയേണ്ടതില്ലല്ലോ. എന്നാൽ ദൈവ ശുശ്രൂഷയ്ക്കായി നമ്മെയും നമുക്കുള്ളവയേയും സമർപ്പിക്കുമ്പോൾ നാം പ്രാപ്തരായിത്തീരും. ഹന്നാ വർഷം തോറും മനോഹരമായ അങ്കിയുമായി മകനെ കാണുവാൻ പോകുന്നതു് ആകർഷണീയമായ ഒരു കാഴ്ചയാണു്. ശമുവേൽ ബാലൻ വസിക്കുന്ന പരിതസ്ഥിതി അത്ര ആകർഷണീയമല്ല. ഏലിയുടെ മക്കൾ ദുർമാർഗ്ഗികളാകയാൽ അവരുടെ സഖിത്വം വഴിതെററിക്കുവാൻ ഇടയുണ്ടു്. ഹന്നാ തന്റെ മകനെ ദൈവത്തിനു സമർപ്പിച്ചതുകൊണ്ടു് തന്റെ ചുമതലകൾ എല്ലാം മുഴുവനായി എന്നു കരുതി നിരുത്തരവാദിയായില്ല.

ഹന്നാ ശമുവേലിനെധരിപ്പിച്ച അങ്കി നീതിയിൻവസ്ത്രത്തെ സൂചിപ്പിക്കുന്നു. നമ്മുടെ കുഞ്ഞുങ്ങൾക്കു് അങ്കിനൽകുന്നകാര്യത്തിൽ നാം ശ്രദ്ധിക്കേണ്ടതുണ്ടു്.ആ അങ്കിയുടെമറവിൽ, അവിടുത്തെ മാലിന്യങ്ങളൊന്നും ഏല്ക്കാതെ ബാലൻ വളർന്നുവന്നു. മാതാവിന്റെ നിരന്തരമായ പ്രാർത്ഥനയാൽ ദൈവശബ്ദം കേൾക്കത്തക്കവിധം ലോകകളങ്കം പററാതെ വിശുദ്ധിയിൽ അനുദിനം മുതിർന്നു. ദൈവസാന്നിദ്ധ്യത്തിന്റെ മഹൽശക്തിയാൽ ആജീവനാന്തം പ്രശംസാർഹമായ ശുശ്രൂഷ നിർവ്വഹിക്കുവാൻ ശമുവേൽ പ്രവാചകനു സാധിച്ചു. മക്കളെ ദൈവിക ശുശ്രൂകൾക്കു സമർപ്പിച്ചാൽ മാത്രം പോരാ. അതിനുശേഷം മാതാപിതാക്കന്മാരുടെ പ്രോത്സാഹനവും പ്രാത്ഥനയും അത്യന്താപേക്ഷിതമാണു്. ശ്രേഷ്ഠനായ ഒരിടയനെ എബ്രായജനതയ്ക്കു നൽകുവാൻ ഹന്നായ്ക്കു സാധിച്ചു. മലങ്കരസഭയ്ക്കു കൊടുക്കുവാൻനമുക്കു് എന്താണുള്ളതു്.? സ്നേഹം നിറഞ്ഞ ഒരു ഭാര്യ; അതുല്യയായ ഒരു മാതാവു്; സ്തുത്യർഹയായ ഒരു സഭാസ്നേഹി; എന്നീ നിലകളിൽ ശോഭിക്കുന്ന ഹന്നായുടെ കീർത്തനം സഭയ്ക്കു് തികഞ്ഞ ഒരു ശാസ്ത്രം തന്നെയാണു്. (1ശമു. 2. 1–10 വരെ നോക്കുക.) ദൈവകൃപയുടെ മഹിമാധനം അതിൽഅന്തർലീനമായിരിക്കുന്നു. സമാധാനപൂർണ്ണമായ ക്രിസ്തീയ കുടുംബസംവിധാനത്തിനു് ഹന്നാ പ്രവാചകിയെപ്പോലെ, സ്നേഹം, സഹിഷ്ണുത, ആരാധന, രഹസ്യപ്രാർത്ഥന എന്നീ ഉപാധികൾ സ്വീകരിച്ചു കൊള്ളുക. നമ്മെ ഭരമേല്പിച്ചിരിക്കുന്ന താലന്തുകൾ തൃപ്പാദങ്ങളിൽ അർപ്പിക്കാം. ദൈവനാമമഹത്വത്തിനായി ചെലവിടപ്പെടാം. ശമുവേൽപ്രവാചകനെപ്പോലെ കുററമററശുശ്രൂഷകരെ സഭയ്ക്കു സമർപ്പിക്കാം.

"മലങ്കരസഭ"യാകുന്ന കന്യക യൗവ്വനപ്രായത്തിലേക്കു പ്രവേശിക്കുന്ന ഇത്തരുണത്തിൽ ഭാവിഭാവുകങ്ങളാകുന്ന ഉപഹാരങ്ങളോടുകൂടി ഈ ലേഖനം സമർപ്പിച്ചുകൊള്ളുന്നു.

# സ്ത്രീകൾക്കും കഴിയും

(മിസ്സസ് ജ്ഞാനം തോമസ്,ബീഹാർ.)

ദൈവരാജ്യ വർദ്ധനവിനും മഹിമയ്ക്കുമായി പിശാചിനോടു് എതിർത്തു യുദ്ധം ചെയ്യുന്നതിനും സ്വസന്താനങ്ങളെ ദൈവസേവനത്തിനും സഭാസേവനത്തിനും വിട്ടുകൊടുക്കുന്നതിനും നമുക്കു കഴിയും.

മോണിക്കാ, ദുർവൃത്തനായ തന്റെ പുത്രനുവേണ്ടി രാപകൽ ദൈവതിരുമുമ്പാകെ കണ്ണുനീർ വാർത്തു. അതിന്റെ അനുഗ്രഹ ഫലം അവൾക്കു ലഭിച്ചു. നമുക്കും നമ്മുടെ പുത്രന്മാക്കുവേണ്ടിയും സഭയുടെ പുരോഗമനത്തിനുവേണ്ടിയും ലോകസമാധാനത്തിനുവേണ്ടിയും അർദ്ധരാത്രിയിലുണർന്നു ദൈവതിരുമുമ്പാകെ കണ്ണുനീരോടുകൂടി പ്രാത്ഥിക്കാൻ സാധിക്കും.

ലോത്തിന്റെ ഭാര്യയെപ്പോലെ ലൗകിക സമ്പത്തിനോടുള്ള മോഹംകൊണ്ടു് ആത്മാവിനെ നഷ്ടപ്പെടുത്തേണ്ടവരല്ല നാം. ഇന്നു സ്ത്രീകൾ ശാസ്ത്രീയമായും രാഷ്ട്രീയമായും വളരെ ഉയർന്നിട്ടുണ്ടു്. ഏതു തുറയിലും ശോഭിക്കുവാൻ സ്ത്രീകൾക്കും കഴിയും എന്നു തെളിഞ്ഞിട്ടുണ്ടു്. വലിയ വിദ്യാഭ്യാസമൊന്നും സിദ്ധിച്ചിട്ടില്ലെങ്കിലും ദൈവ സംസഗ്ഗത്തിലും പ്രാത്ഥനാ ജീവിതത്തിലും ഉയരുവാൻ നമുക്കോരോരുത്തർക്കും കഴിയും.

രൂത്തിനെപ്പോലെ അനുസരണമുള്ള മരുമകളായി അമ്മായിഅമ്മമാരോടു് ഐക മത്യത്തിലും അനുസരണത്തിലും സന്തോഷകരമായ ജീവിതം നയിക്കാൻ നമുക്കു സാധിക്കും. നവോമിയെപ്പോലെ മരുമകളെ കരുതുന്ന അസൂയയില്ലാത്ത ഹൃദയാലുക്കളായ ഭക്തിയുള്ള അമ്മാവിഅമ്മമാരായിരിക്കാനും സ്ത്രീകൾക്കു സാധിക്കും. നാം വിതയ്ക്കുന്നതിനെ മാത്രമേ ഭാവിയിൽ കൊയ്യുവാൻ സാധിക്കയുള്ളൂ. നന്മ വിതച്ചാൽ നന്മകൊയ്യാം. തിന്മവിതച്ചാൽ തിന്മകൊയ്യാം.

വടക്കെ ഇൻഡ്യയിലെ ഹിന്തു സ്ത്രീകൾ അതിരാവിലെ–നാലുമണിയോടു കൂടി–ഉണരും.കുളികഴിഞ്ഞു് വെള്ളവസ്ത്രവും ധരിച്ചു് കൂട്ടകളിൽ

പൂക്കളും സാമ്പ്രാണിയും തീപ്പെട്ടിയുമായി അരമൈലോളംനടന്നുചെന്നു്, വിറയ്ക്കുന്ന തണുപ്പുകാലത്തുപോലും (അവരുടെ മതവിധിപ്രകാരം) പൂജ നടത്തുന്നു. ഇതു കാണുമ്പോൾ അതിരാവിലെ ഇരുട്ടുള്ള സമയം, എഴുന്നേററു് നമ്മുടെ കത്താവിൻെറ കല്ലറസ്ഥൽ ചെന്ന മറിയയെയാണു ഞാൻ ഓക്കുന്നതു്. നമ്മിൽ പലരും പ്രഭാതത്തിൽ ആറുമണിവരെയും സുഖനിദ്ര ചെയ്യുന്നവരല്ലയോ? എന്തുകൊണ്ടു നമുക്കു കഴിയുന്നില്ല അതിരാവിലെ എഴുന്നേററു് പാടിപ്രാർത്ഥിക്കുവാൻ. പ്രഭാതത്തിൽ തിരുവെഴുത്തുകളിൽ നിന്നു് ഏതാനും വാക്യങ്ങൾ പ്രാർത്ഥനാപൂർവം വായിച്ചു ധ്യാനിക്കുന്ന ഒരു സ്വഭാവം നമുക്കുണ്ടാകണം. പ്രാർത്ഥനയ്ക്കായി ലൗകിക സുഖമാകുന്ന നിദ്രയെ വെടിയുവാൻ നമുക്കും കഴിയും.

നമ്മുടെ അരുമനാഥൻെറ തിരുമൊഴിപോലെ നാം നമുക്കുവേണ്ടിയും നമ്മുടെ കുടുംബത്തിനുവേണ്ടിയും കരയേണ്ടിയിരിക്കുന്നു. ലോകാവസാനം അടുത്തിട്ടില്ല എന്നു് ആക്കു പറവാൻ കഴിയും?അതു വാതുക്കൽതന്നെയില്ലെന്നു് എങ്ങനെ അറിയാം. യുദ്ധവും യുദ്ധശ്രുതികളും ക്ഷാമവുമെല്ലാം കണ്ടുതുടങ്ങിയില്ലേ. ഈ വർഷം ഉണ്ടായ വെള്ളപ്പൊക്കം എത്രമാത്രം ആപത്തുകളും കെടുതികളും വരുത്തി. ഇവയെല്ലാം ഈററുനോവിൻെറ ആരംഭമായി നാം കരുതി—നമ്മുടെ കത്താവിൻെറ രണ്ടാമത്തെ വരവിനായി —ബുദ്ധിയുള്ള കന്യകമാരെപ്പോലെ എണ്ണയും ദീപവുംകരുതി ഇപ്പോൾ മുതലേ ഉണന്നു പ്രാർത്ഥിക്കയും പ്രവത്തിക്കുകയും ചെയ്യണം. ഇതു നമുക്കു കഴിയാത്ത കാര്യമല്ലല്ലോ.

നമ്മുടെഅരുമനാഥൻ നിന്ദയും കഷ്ടതയും ക്രൂശുമരണവും സഹിച്ചതോർത്താൽ, തന്നെസ്തുതിപ്പാൻ നമ്മുടെ വായ്കൾ തുറക്കാതിരിക്കുമോ?

വിലയേറിയ രണ്ടു കണ്ണുകൾ നാം ഓരോരുത്തക്കും നമ്മുടെ കത്താവു നൽകിയിരിക്കുന്നു. ശ്രുതിമാധുര്യമുള്ള ശബ്ദം പുറപ്പെടുവിക്കത്തക്കവണ്ണമുള്ള വായും നാവും താൻ നമുക്കു ദാനം ചെയ്തിരിക്കുന്നു. അയൽവക്കത്തു പോയിരുന്നു പാഴ്വാക്കുകൾ പറയുന്ന നേരം കൊണ്ടു് വേദപുസ്തകം നോക്കി വായിച്ചു ധ്യാനിച്ചു പ്രാർത്ഥിക്കാനും ദൈവസ്തുതിഗീതം പാടുവാനും നമുക്കു സാധിക്കും. നമ്മുടെ കണ്ണുകളും വായും നാവും ഇതിനുവേണ്ടി ഉപയോഗിക്കുവാൻ നമുക്കു കഴിയും.

നമുക്കു ജീവിതത്തിൽ ഭാരങ്ങളും പ്രയാസങ്ങളുമുണ്ടു്. "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ, നിങ്ങൾ എല്ലാവരും എൻെറ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം" എന്നു നമ്മുടെ കത്താവു് അരുളിച്ചെയ്തിരിക്കുന്നു. അതിനാൽ നമ്മുടെ ഭാരങ്ങൾ കത്താവിൽ സമർപ്പിച്ചു് അവിടെ നിന്നും ആശ്വാസം പ്രാപിക്കാം.

---

ധ്യാനാവലി 14, മക്കോസ് 5: 1–20

## പാപത്തിൽനിന്നുള്ള വിടുതൽ

(വറുഗീസ് ക്ലേറി)

അനേകം പിശാചുക്കളാൽ ബാധിക്കപ്പെട്ട ഒരു ഒരു മനുഷ്യൻ—അതെ ഒരു കുഷ്ഠരോഗി—കത്താവുമായുള്ള സംഭാഷണംമൂലം സ്ഥിരചിത്തത പ്രാപിച്ചു. തികഞ്ഞ ആത്മധൈര്യത്തോടും പ്രശാന്തതയോടുംകൂടെ നമ്മുടെ കർത്താവു് ആ ഭൂതഗ്രസ്ഥനുമായി ഇടപെട്ടു.

ഇന്നത്തെ ലോകത്തിൻെറ സ്ഥിതി ആ ഭൂതഗ്രസ്ഥൻെറ അവസ്ഥയോടു തുല്യമാണു്. ഇന്നത്തെ സമൂഹം പൈശാചികശക്തികളുടെ പിടിയിൽപെട്ടു നട്ടംതിരിയുന്നു. സന്മാർഗ്ഗത്തിനും ആദ്ധ്യാത്മികമൂല്യങ്ങൾക്കുമുള്ള വില നന്നെ കുറഞ്ഞിരിക്കുന്നു. ഒരിടത്തും ശാന്തിയും സമാധാനവും കാണുന്നില്ല. 'ലോകം യുദ്ധത്തിൻെറ വക്കിൽ' എന്നു് രാഷ്ട്രീയനേതാക്കന്മാർ ഭയപ്പെടുന്നു.

വ്യക്തികളുടെയും അനുഭവം ഏതാണ്ടു് അതുതന്നെ. ദുഷ്പ്രവണതകളും ദുരാഗ്രഹങ്ങളും നമ്മെ ആവരണം ചെയ്തിരിക്കുന്നു. അവയെ മുഴുവനായി നിയന്ത്രിച്ചുകീഴടക്കുന്നതിനുള്ള ശക്തി നമുക്കില്ലതാനും. അങ്ങനെയാകുമ്പോൾ നമുക്കു കരണീയമായ ഏക മാർഗ്ഗം നമ്മുടെ രക്ഷകനായ യേശുവിങ്കലേക്കു് ഓടിവരിക എന്നുള്ളതാണു്. പിശാചുബാധിതനായിരുന്ന ഈ മനുഷൻ പോലും കത്താവിനെ ദൂരെ കണ്ടപ്പോൾ ഓടി തൻെറ അടുക്കലേക്കു് അടുത്തുവന്നു. തന്നെ വണങ്ങി. യഥാത്ഥത്തിൽ യേശുവിൻെറ തിരുസന്നിധിയിലേയ്ക്കു വന്നു തന്നെ വണങ്ങേണ്ടതു് നമ്മുടെയും ആവശ്യമാണു്. ദൃശ്യമായി നമുക്കു് അവനെ കാണുവാൻ ഇപ്പോൾ പക്ഷെ കഴിവില്ലെങ്കിലും

ഇതാ നമ്മുടെ ഹൃദയസമീപേ അവൻ നില്ക്കുന്നു.

ഒരുവനും അടുക്കുവാൻ കഴിയാതിരുന്ന ഈ രോഗി യേശുവിൻെറ ഒരു വാക്കിനാൽ സുഖശാന്തനായിത്തീർന്നു. ഈ സംഭവം ഇവിടെ നമ്മോടു പറയുന്നതു് താൻ ഹൃദയപരിവർത്തനം വരുത്തുവാൻ കഴിവുള്ളവനും ആശയററ സ്ഥാനങ്ങളിൽ പോലും ഈ അതിശയം പ്രവർത്തിക്കുവാൻ ശക്തനും ആകുന്നു എന്ന വസ്തുത അറിയിക്കുന്നു. താൻ ഭൂമിയിൽ ആയിരുന്നപ്പോൾപോലും ആശയററസ്ഥാനങ്ങളിൽ തൻെറശക്തി വെളിപ്പെടുത്തി. സഖായി, പാപിനിയായ സ്ത്രീ, വലത്തുഭാഗത്തെ കള്ളൻ മുതലായവരുടെതിനേക്കാൾ പ്രയാസമുള്ള സ്ഥിതി അധികമുണ്ടായിരിക്കയില്ല. എന്നാൽ ഇവക്കെല്ലാം യേശു ഒരു പുതിയ ഹൃദയംകൊടുത്തു. ഇന്നും ഇതുപോലെതന്നെ ചെയ്യുവാൻ തനിക്കു കഴിയും. മനുഷ്യരെ പരിപൂർണ്ണമായി രക്ഷിപ്പാനും തനിക്കു കഴിയും. ഒരു പുതിയ ഹൃദയം കിട്ടിക്കഴിഞ്ഞാൽ മറെറല്ലാ ഗുണങ്ങളും തുടർന്നു വന്നുകൊള്ളും.

ഒരുവൻ ക്രിസ്തുവിലായാൽ ഒരു പുതിയ സൃഷ്ടിയാകുന്നു. പഴയവ നീങ്ങിപ്പോയി. കണ്ടാലും അവ പുതിയതായിത്തീർന്നു എന്നു് വി: പൗലൂസ് പറയുന്നു. (2കോരി: 5: 17)

സുഖം പ്രാപിച്ച ഭൂതഗ്രസ്ഥനോടു് താൻ ഒടുവിൽ കല്പിച്ച തിരുവചനം വീട്ടിലുള്ള നിൻെറ ബന്ധുജനത്തിൻെറ അരികിൽപോയി കർത്താവു നിന്നോടു ചെയ്തതൊക്കെയും പ്രസ്താവിക്ക എന്നായിരുന്നു. നമ്മുടെ കർത്താവായ യേശുവിൽനിന്നും സൗഖ്യവും, കൃപയും ആകുന്ന അനുഭവം കൈക്കൊണ്ടിട്ടുള്ള എല്ലാവക്കും വ്യക്തിപരമായും പൊതുവെയും ഈ ചുമതലയുണ്ടു്. അതായതു് നമുക്കു സുപരിചിതവും നാം ഇടപ്പെട്ടിട്ടുള്ളതുമായ ലോകത്തിൽ ലോകഗുരുവിൻെറ സാക്ഷ്യം ധൈര്യത്തോടെ നിർവ്വഹിക്കുക എന്നതാണു്. ഇതു ചെയ്‌വാൻ വളരെ പ്രയാസമുള്ള കാര്യമാണു്. ഇതു വളരെ ഫലപ്രദമായ സംഗതിയാണു്. ഇതു പ്രത്യേകാൽ നമ്മുടെ നാട്ടിലും നമ്മുടെ സുഹൃത്തുക്കളുടെ ഇടയിലും ചെയ്‌വാൻ നാംശ്രമിക്കണം. ഒന്നോ രണ്ടോ പേരോടെങ്കിലും വിനീതമനോഭാവത്തോടെ നമ്മുടെ കർത്താവിനെ പ്പററി പറയുക.

അവിടെയുണ്ടായിരുന്ന ചില ആളുകളുടെപ്രതികരണം ശ്രദ്ധേയമാണു്. തങ്ങളുടെ പ്രദേശംവിട്ടുപോകുവാൻ അവർ അവനോടപേക്ഷിക്കുന്നു. ഇതിൽ നമുക്കു് അത്ഭുതം തോന്നിയേക്കാം. എന്നാൽ ഇന്നു നമ്മുടെ പട്ടണങ്ങളിലും ഗ്രാമങ്ങളിലും തനിക്കിതുപോലെയുള്ള പ്രതികരണങ്ങളാണു ലഭിക്കുന്നതു്. ആത്മാക്കളെ പണത്തെക്കാളധികം വിലമതിക്കുന്ന നമ്മുടെ കർത്താവിനോടു 'നീ ഞങ്ങളെ വിട്ടുപോക' എന്നുള്ള മറുപടിയാണു് പലരിൽനിന്നും പരോക്ഷമായിട്ടെങ്കിലും ലഭ്യമാകുന്നതു്!

നാം നമ്മുടെ കർത്താവിൻെറ സന്നിധിയിലേക്കു് ഓടിവന്നു തന്നെ ശരണീകരിച്ചു നമ്മുടെ പാപത്തിൽനിന്നും പിശാചിൻെറ പിടിയിൽ നിന്നും വിടുതൽ നേടണം. താൻ മാത്രം വലിയ കാര്യങ്ങളെ നമുക്കു ചെയ്തിരിക്കുന്നു എന്നു നമ്മുടെ സഹോദരന്മാരോടു പറയണം. നന്ദിനിറഞ്ഞ ഹൃദയത്തോടെ നമുക്കു തന്നെസ്തുതിക്കാം.

## പ്രാർത്ഥന

കടങ്ങളെ പരിഹരിക്കുന്നവനും പാപങ്ങളെ ക്ഷമിക്കുന്നവനും അശുദ്ധന്മാരെ ശുദ്ധീകരിക്കുന്നവനും അനുതാപികളെ കൈക്കൊള്ളുന്നവനും പാപികളുടെ തിരിച്ചു വരവിന്നായി ആകാംക്ഷയോടുകൂടി കാത്തിരിക്കുന്നവനും ആയ ദൈവമേ, നിൻെറ തിരുസന്നിധിയിൽ അടുത്തുവരുവാൻ ഞങ്ങൾക്കു യോഗ്യതയില്ലെന്നു് ഞങ്ങൾ അറിയുന്നു. എങ്കിലും നിന്നെ കണ്ടെത്തുവാനും സ്നേഹിപ്പാനും, ഞങ്ങളുടെ കുററങ്ങൾക്കു് മോചനം അപേക്ഷിപ്പാനുമായി നോക്കിപ്പാർക്കുന്ന ഞങ്ങളെ നിൻെറ കൃപയിൻകണ്ണാൽകടാക്ഷിക്കേണമേ. വിചാരത്തിലുംവചനത്തിലും ഞങ്ങൾ പാപംചെയ്തുപോയി എന്നു ഞങ്ങൾ സമ്മതിച്ചേററുപറയുന്നു. ഞങ്ങൾ ചെയ്യേണ്ടതിനെ ചെയ്യാതെയും ചെയ്യരുതാത്തതിനെ ചെയ്തുമിരിക്കുന്നു. ഞങ്ങളുടെ കൃത്യനിർവ്വഹണത്തിൽ ഞങ്ങൾ അലസത കാണിക്കുകയും, സത്യംപാലിക്കാതെയും അഹങ്കാരം തന്നിഷ്ടം അനുസരണക്കേടു് എന്നിവക്കു കീഴ്പെടുകയും ചെയ്തുപോയി. നിനക്കു വിരോധമായി ഞങ്ങൾ ചെയ്തസകലവും ക്ഷമിക്കണമേ. നിനക്കു് അപ്രിയംവരുത്തുന്ന സകലത്തേയും ഞങ്ങളിൽനിന്നും ഉന്മൂലനം ചെയ്യേണമേ. ഞങ്ങളുടെ അനുതാപത്തെ അഗാധമാക്കിത്തീർക്കുകയും നന്മ ചെയ്യുവാനുള്ള ഞങ്ങളുടെ ആഗ്രഹത്തെ പ്രബലപ്പെടുത്തുകയും ചെയ്യണമേ. അവസാനത്തോളം നീതിയും സത്യവും കാത്തുകൊൾവാൻ ഞങ്ങളെ സഹായിക്കേണമേ. ആയതു് ദയാലുവും കാരുണ്യവാനും അനുതപിക്കുന്ന കുററക്കാർക്കു മാപ്പുകൊടുക്കുന്നവനുമായ സത്യദൈവമാകുന്ന നിന്നെ ഇപ്പോഴും എപ്പോഴും എന്നേക്കും മഹത്വപ്പെടുത്തുവാനായിട്ടു തന്നെ. ആമ്മീൻ.

# പഠനപംക്തി

(ദിദിമോസ്, c/o എം. ഡി സിമ്മനാരി,കോട്ടയം)

**പാഠം. 7 =ഉത്തരം**

i വി. ലൂക്കോസിന്റെ സുവിശേഷത്തിലും അപ്പോസ്തോല പ്രവൃത്തിയിലും പറഞ്ഞിരിക്കുന്ന പ്രത്യേകമായ സംഭവം ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണം ആകുന്നു. (ലൂക്കോ. 24; 50-51; അപ്പോ. പ്ര. 1: 9)

ii ന്യായാ; 1:1—7 വരെയുള്ള വാക്യം വായിക്കുക. യഹൂദായും ശിമെയോനും യുദ്ധംചെയ്തു കനാന്യരേയും, പെരിസ്യരെയും സംഹരിച്ചു ഓടിപ്പോയ അദോനിബേസക്കിനെ അവർ പിന്തുടർന്നു പിടിച്ച് കൈകാലുകളുടെ പെരുവിരലുകൾ മുറിച്ചു കളഞ്ഞു. "കൈകാലുകളുടെ പെരുവിരലുകൾ മുറിച്ച 70 രാജാക്കന്മാർ എന്റെ മേശയിൻകീഴിൽ നിന്നു പെറുക്കിത്തിന്നിരുന്നു; ഞാൻ ചെയ്തതുപോലെ തന്നേ ദൈവം എനിക്കു പകരം ചെയ്തിരിക്കുന്നു" എന്നിങ്ങനെ അദോനിബേസക്കു പറഞ്ഞു. അദ്ദേഹം അങ്ങനെ യരുശലേമിൽ വച്ചു മരിച്ചു. (ചോദ്യത്തിൽ 170 എന്നു എഴുതിയിരിക്കുന്നതു പിശകാണ്.)

iii സ്വന്തം മകളെ ബലികഴിച്ചതു് യിപ്താഹ് ആകുന്നു. ന്യായാ. 11: 30—40

iv വിലാപം:5: 4-ൽ (യിരമ്യ) പ്രവാചകന്റെ വിലാപത്തെ ഇങ്ങനെ വായിക്കുന്നു. "ഞങ്ങളുടെ വെള്ളം ഞങ്ങൾ വിലയ്ക്കു വാങ്ങി കുടിക്കുന്നു."

v യഹൂദന്മാർ പെസഹായുടെ ഒന്നാം ദിവസം മുതൽ അമ്പതു ദിവസം തികയുമ്പോഴാണ് പെന്തിക്കൊസ്തി ആചരിച്ചു വന്നതു്. പെന്തിക്കൊസ്തി എന്നതിന്റെ അർത്ഥം 'അമ്പതാമത്തെ' എന്നാണ്. പെന്തിക്കൊസ്തി പെരുനാൾ എങ്ങനെയാണ് ആചരിക്കേണ്ടതെന്ന് ലേവ്യ. 23: 15-ാം വാക്യം മുതലുള്ള ഭാഗത്തു വിവരിച്ചിട്ടുണ്ട്. ഏഴ് ആഴ്ചകളുടെ നല്പത്തിൻപതു ദിവസം കഴിഞ്ഞു വരുന്ന ദിവസം യഹൂദന്മാക്ക വളരെ പ്രധാന ദിവസമായിരുന്നു, കൂടാതെ കൊയ്ത്തുകാലം കഴിഞ്ഞു് വിളവു ശേഖരിച്ചതിനു ശേഷം സ്തോത്രം കഴിക്കാനായും പെന്തിക്കൊസ്തി ഉദ്ദേശിക്കപ്പെട്ടിരുന്നു. പുളിപ്പുള്ള രണ്ടു ഗോതമ്പപ്പം നേർച്ച അർപ്പിക്കുന്നതും, പാപപരിഹാര ബലിയും, ദഹന ബലിയും, സമാധാന ബലിയും അന്നത്തെ ചടങ്ങുകൾ ആയിരുന്നു. സീനായി മലയിൽ വച്ചു മോശയ്ക്ക് ദൈവം ന്യായപ്രമാണ കല്പനകൾ എഴുതിയ കല്പലകകൾ കൊടുത്തതിന്റെ ഓർമ്മയ്ക്കായും ഈ പെരുനാൾ യഹൂദന്മാർ ഉദ്ദേശിച്ചിരുന്നു.

മേൽപറഞ്ഞ ഉദ്ദേശത്തിലല്ല ക്രിസ്തീയ സഭ പെന്തിക്കൊസ്തിപെരുനാൾ ആഘോഷിക്കുന്നതു്. ശ്ളീഹന്മാരുടെ മേൽ പരിശുദ്ധാത്മാവു് ഇറങ്ങുകയും, അവരെ നല്ല ക്രിസ്തീയ വേലക്കാരാക്കി തീർക്കുകയും ചെയ്ത ദിവസമായിട്ടാണ് അതിനെ സഭ ആചരിക്കുന്നതു്. ഉയിർപ്പിനു ശേഷം അമ്പതാം ദിവസമാണ് പരിശുദ്ധാത്മാവിന്റെ ആവാസം ഉണ്ടാകുന്നതു്. അപ്പോൾ അമ്പതാം ദിവസമെന്നുള്ള നിലയിലും ആ പേരു് ക്രിസ്ത്യാനിക്കു് അർത്ഥവത്താണ്. യഹൂദന്മാർ പെന്തിക്കൊസ്തി പെരുനാൾ ആചരിച്ചു വന്ന നാളിൽ തന്നെ ശ്ളീഹന്മാരുടെമേൽ പരിശുദ്ധാത്മാവു് ഇറങ്ങിയതുകൊണ്ടു് ആ പഴയപേർ ക്രിസ്തീയ സഭയും സ്വീകരിച്ചു. ആദ്യം ശ്ളീഹന്മാരുടെ മേൽ പരിശുദ്ധാത്മാവിന്റെ ആവാസം ഉണ്ടായ പെന്തിക്കൊസ്തി ഒരു ഞായറാഴ്ച ദിവസമായിരുന്നു. ഈ കാരണത്താലും, കർത്താവിന്റെ ഉയിർപ്പുദിനമെന്ന നിലയിലുമാണ് ഞായറാഴ്ച ദിവസം ക്രിസ്ത്യാനികൾക്കു വിശുദ്ധ ദിനമായിത്തീർന്നതു്. പുതിയ നിയമത്തിലെ ഉപദേശങ്ങൾ ശക്തിമായ രീതിയിൽ പ്രബോധിപ്പിക്കാൻ തുടങ്ങിയതു് പെന്തിക്കൊസ്തിക്കു ശേഷമായിരുന്നു. അപ്പ. പ്ര. 2—ാം അദ്ധ്യായം വായിക്കുക.

പെന്തിക്കൊസ്തി പെരുനാളിൽ മൂന്നു പാത്രങ്ങളിൽ വെള്ളം നിറച്ച് പ്രാർത്ഥനയ്ക്കുശേഷം ഓരോന്നും തളിക്കുന്നതു് വി. ത്രിത്വനാമത്തിലാകുന്നു.

vi 1) വി. കുർബാനയുടെ ആരംഭം നമ്മുടെ കർത്താവിന്റെ ജനനത്തെ സൂചിപ്പിക്കുന്നു. ഈ സമയം മറനീക്കുന്നതു് വി. മാതാവിന്റെ ഉദരത്തിൽ മറഞ്ഞിരുന്ന മിശിഹാതമ്പുരാൻ ജനനം മൂലം ലോകത്തിനു വെളിപ്പെട്ടതിനെയാണ് സൂചിപ്പിക്കുന്നതു്. ഈ അവസരത്തിൽ മദ്ബഹാ പുൽക്കൂടും, ത്രോണോസ് വി. മാതാവിന്റെ മടിയും, പട്ടക്കാരൻ മാലാഖയും, ശുശ്രൂഷക്കാർ ഇടയന്മാരും, ഹൈക്കലാ ലോകവുമായി സങ്കല്പിക്കപ്പെടാം. ത്രോണോസിനു ചുററും ധൂപം വീശു

ന്നതു് കർത്താവിനെ വന്ദിക്കുകയും പടിഞ്ഞാറോട്ടു വീശുന്നതു തന്റെ തിരുവവതാരം മൂലമുള്ള രക്ഷ ലോകത്തിനു നൽകുന്നതിനെയും സൂചിപ്പിക്കുന്നു.

2) ധൂപം വച്ചിട്ടു് ത്രോണോസ് മുത്തുന്നതു് ആട്ടിടയന്മാരും വി. മാതാവും കർത്താവിനെ വന്ദിച്ചതിനെ സൂചിപ്പിക്കുന്നു.

3) ഇതു് ദൂരെ ദിക്കിൽ നിന്നും വിദ്വാന്മാർ വന്നു് കർത്താവിനു പൊന്നും, മൂരും, കുന്തുരുക്കവും കാഴ്ച വച്ചതിനെ സൂചിപ്പിക്കുന്നു.

### പാഠം=9 -ചോദ്യം

i നമ്മുടെ സഭയിൽ. ഒരു ത്രോണോസിന്മേൽ ഒരു ദിവസം ഒന്നിലധികം പ്രാവശ്യം വി. കുർബാന അണയ്ക്കുന്നില്ലാത്തതും, പട്ടക്കാർ ഒരു ദിവസം ഒന്നിലധികം പ്രാവശ്യം കുർബാന അണസ്സാത്തതും എന്തുകൊണ്ടാണു്?

ii ആദ്യഫലങ്ങളും, നേർച്ചകളും,ദശാംശങ്ങളും കൊടുക്കണമെന്നു പറയുന്ന വേദഭാഗങ്ങൾ ഏവ?

iii ഒരു സ്ഥലം ജയിച്ചടക്കുന്നവനു് തന്റെ മകളെ ഭാര്യയായി കൊടുക്കുമെന്നു പറഞ്ഞ ആൾ ആരു്: സ്ഥലം ഏതു്; മകൾ ആരു്; ആ സ്ഥലം പിടിച്ചടക്കി അവളെ ഭാര്യയായി എടുത്തതു് ആരു്?

iv "വിഞ്ഞു സൂക്ഷിക്കുന്ന നിലവറ" യെപ്പറ്റി പറയുന്ന വേദഭാഗം ഏതു്?

v 2 പാത്രിയർക്കീസന്മാർക്കും, 89 എപ്പിസ്കോപ്പന്മാർക്കും, കൈവപ്പു നൽകിയ മേൽപ്പട്ടക്കാരനാരു്, കാലം ഏതു്? അദ്ദേഹം വാഴിച്ച കാതോലിക്കായുടെ പേരെന്തു്?

vi ബുധനും വെള്ളിയും നോമ്പുനോക്കുന്നതു് എന്തിനു്?

vii അർത്ഥമെഴുതുക. ശ്ലോമ്മോ, ദർഗാ, മസുമൂർ, എസ്ഥേർ, ബേത്സയിദാ.

---

# വാർത്തകളും കുറിപ്പുകളും

### പാൻ ഓർത്തഡോക്സ് സഭാസമ്മേളനം

ഗ്രീസിലെ റോഡ്സ് ദ്വീപിൽ വച്ചു് കഴിഞ്ഞ സെപ്റ്റംബർ 20 മുതൽ ഈ ഒക്ടോബർ 1 വരെ തീയതികളിൽ ഓർത്തഡോക്സ് സഭകളുടെ ഒരു പ്രതിനിധിസമ്മേളനം നടത്തപ്പെട്ടു. 24ാംനു- മുതലാണു് ചർച്ചകൾ നടന്നതു്. ഗ്രീക്കു് ഓർത്തഡോക്സ് സഭകളുടെ എക്യുമിനിക്കൽ പാത്രിയർക്കീസായ അത്തനഗോറസ് തിരുമേനിയാണു് ഈ സമ്മേളനം വിളിച്ചുകൂട്ടിയതു്. ഒരു പൊതു ഓർത്തഡോക്സ് വിശ്വാസപ്രഖ്യാപനനക്കൽ രൂപവൽക്കരണം, മററു ക്രൈസ്തവ സ



പീലക്സിനോസ് തിരുമേനി



അത്തനഗോറസ് തിരുമേനി



ഫാ. കെ. ഫിലിപ്പോസ്

ഭകളുമായുള്ള ബന്ധം, ഓർത്തഡോക്സ് സഭകളിലെ ആചാരാനുഷ്ഠാനങ്ങളുടെ ഏകീകരണം, മുതലായ അനേകം സുപ്രാധാന പ്രശ്നങ്ങൾചർച്ചചെയ്യപ്പെട്ടു.

ഈ സമ്മേളനത്തിൽ നമ്മുടെ സഭയെ പ്രതിനിധീകരിച്ചതു് നി. വ. ദി. ശ്രീ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും റവ.ഫാ. കെ. പീലിപ്പോസുമാണു്. ഗ്രീക്കു് ഓർത്തഡോക്സ് വിശ്വാസത്തിലുള്ള പന്ത്രണ്ടുസഭകളും, കോപ്റ്ററിക്കു്, അർമ്മീനിയൻ, എത്യോപ്യൻ, സിറിയൻ, മലങ്കര ഓർത്തഡോക്സ് സഭകളുടെ പ്രതിനിധികളും ഇതിൽ സംബന്ധിച്ചു.

കൂടുതൽ വിവരങ്ങൾ.

"സെപ്റ്റംബർ 24-ാംനു രാവിലെ വി: കുർബാനയോടുകൂടിയാണു് കോൺഫറൻസു് ആരംഭിച്ചതു്. 12 മെത്രാച്ചന്മാരും 12 അച്ചന്മാരും (ഗ്രീക്കസഭ) ചേർന്നു് ഒററ ത്രോണോസിൽ വി: കുർബാന ചൊല്ലി.

ഇത്രയും അധികം ഓർത്തഡോക്സ് പ്രതിനിധികൾ സംബന്ധിച്ച ഒരു യോഗം അടുത്ത നൂററാണ്ടുകളിലെങ്ങും ഉണ്ടായിട്ടില്ല. സകല ഓർത്തഡോക്സു് സഭകളിൽനിന്നും പ്രതിനിധികളുണ്ടു്. ശീമയിലെ നമ്മുടെ സഭയുടെ പ്രതിനിധികളായി പ: പാത്രിയർക്കീസുബാവാ, മൂസലിലെ പൗലൂസ് മാർ ഗ്രീഗോറിയോസ് ഹോംസിലെ ബർനാബാ മാർ മിലീത്തോസ് എന്നീ മെത്രാപ്പോലീത്തന്മാരെയും പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ സെക്രട്ടറി റമ്പാച്ചനേയും അയച്ചിട്ടുണ്ടു്. ഞങ്ങൾ എല്ലാവരും ഒരുമിച്ചാണു് താമസിക്കുന്നതു്. എല്ലാ പ്രതിനിധിസംഘത്തിന്റെയും ലീഡേഴ്സ് പ്രാർത്ഥനായോഗത്തിൽ പ്രസംഗിച്ചകൂട്ടത്തിൽ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും മൂസലിലെ മാർ ഗ്രീഗോറിയോസ് തിരുമേനിയും ഓരോ ചെറുപ്രസംഗങ്ങൾ ചെയ്തു. കോപ്റ്ററിക്കു് സഭയിൽനിന്നു് മൂന്നുപേരും അർമ്മീനിയൻസഭയിൽനിന്നു മനുക്യാൻ മെത്രാച്ചനും, എത്യോപ്യൻസഭയിൽനിന്നു് ആബൂനാ പീലിപ്പോസും ഉൾപ്പെടെയുള്ള പ്രതിനിധിസംഘങ്ങൾ ഉണ്ടു്." (ഫാ. കെ. പീലിപ്പോസ്)

## സണ്ടേസ്കൂൾ

ജനറൽ സെക്രട്ടറി ഫാ: കെ. ഡേവിഡ് അറിയിക്കുന്നതു്:

വാർഷികപരീക്ഷ നവംബർ 12-ാംതീയതി ഞായറാഴ്ചയും മത്സരപരീക്ഷ നവംബർ 19-ാംതീയതി ഞായറാഴ്ചയും നടത്തേണ്ടതാകുന്നു. വാർഷികപരീക്ഷയുടെ 6,7,8 എന്നീ ക്ലാസ്സുകളിലെ 1 പേപ്പർ രാവിലെ 11 മണിക്കും, മററു പരീക്ഷകളെല്ലാം ഉച്ചയ്ക്കു ശേഷം 2 മണിക്കും ആരംഭിച്ചു നടത്തേണ്ടതാകുന്നു.

മത്സരപരീക്ഷ 5-ലെയും 6, 7, 8, 9, എന്നീ ക്ലാസ്സുകളിലെ 1 പേപ്പറും 19-ാം തീയതി കൃത്യം 12 1/2 മണിക്കു് ആരംഭിക്കേണ്ടതും അരമണിക്കൂർ intervel കൊടുത്തു് രണ്ടാമത്തെ പരീക്ഷ കൃത്യം 3 മണിക്കു് ആരംഭിച്ചു അഞ്ചുമണിക്കു് അവസാനിപ്പിക്കേണ്ടതുമാകുന്നു.

(12-30—2-30&3—5 P. M)

മൽസരപരീക്ഷയ്ക്കു ചേരുന്ന എല്ലാ കുട്ടികൾക്കും Hall Ticket ഇക്കൊല്ലം ഉണ്ടായിരിക്കുന്നതാണു്. 11 Termly പരീക്ഷയുടെ അടിസ്ഥാനത്തിൽ 9 ലേക്കും മററു ക്ലാസ്സുകളിലേക്കും കുട്ടികളെ തെരഞ്ഞെടുക്കേണ്ടതും വിവരം റിപ്പോർട്ടു ചെയ്യേണ്ടതുമാകുന്നു. 100 കുട്ടികൾക്കു് കുറഞ്ഞതു് 7(ഏഴ്) രൂപാ ക്രമത്തിനു പിരിവു് അയക്കുന്നവർക്കു 4 മുതലുള്ള കുട്ടികളുടെ സംഖ്യയനുസരിച്ചു ചോദ്യക്കടലാസ്സ് ലഭിക്കുന്നതാണു്. ആഫീസുജോലി വളരെ വർദ്ധിച്ചിരിക്കുന്നതുകൊണ്ടു് ഒരു Full time ക്ളാർക്കിനെ നിയമിച്ചിട്ടുണ്ടു്. മാത്രമല്ല, കുറഞ്ഞതു 50 അദ്ധ്യാപകർക്കെങ്കിലും ഇക്കൊല്ലം പരിശീലനക്ളാസ്സിനു ഗ്രാൻറു നൽകണമെന്നും ഉദ്ദേശിക്കുന്നു. ഇതിനെല്ലാം കൂടുതൽ തുക ആവശ്യമായിരിക്കയാണു്. ആയതുകൊണ്ടു് 7 രൂപാക്രമത്തിനു് പിരിവയച്ചുതരുന്നതിനു് അദ്ധ്യപകർ ആത്മാർത്ഥമായി പരിശ്രമിക്കണമെന്നു് താൽപര്യപ്പെടുന്നു.

അദ്ധ്യാപക പരിശീലന ക്ളാസ്സു് തോട്ടയ്ക്കാട്ടു് ഹൈസ്ക്കൂളിൽ വച്ചു് 1962 മേയ് 10 മുതൽ 20 വരെ നടത്തപ്പെടുന്നതാണു്. വിശദവിവരങ്ങൾ പുറകാലെ

ഡിസംബർ 3-ാം തീയതി ഞായറാഴ്ചത്തെ പള്ളിക്കാണിക്ക, സമാജത്തിനു് അയച്ചുതരുന്നതിനുള്ള കൽപ്പന പുറകാലെ പള്ളികൾക്കയച്ചുകൊടുക്കുന്നതാണു്. അതയപ്പിക്കുന്നതിനും ഹെഡ്മാസ്റ്റന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു.

ആജ്ഞാനുസരണം,

ജനറൽ സെക്രട്ടറി, ഫാ: കെ. ഡേവിഡ്.

## സണ്ടേസ്ക്കൂൾ അദ്ധ്യാപക സമ്മേളനം

കുണ്ടറ ഗ്രൂപ്പിൽപെട്ട സണ്ടേസ്ക്കൂൾ അദ്ധ്യാപക പ്രതിനിധികളുടെ ഒരു യോഗം വലിയപള്ളി ഇടവക സണ്ടേസ്ക്കൂളിന്റെ ആഭിമുഖ്യത്തിൽ എം. ജി. ഡി. ഹൈസ്ക്കൂളിൽ വച്ചു് ആ

ഗസ്റ്റ് 27ാംനു റവ:ഫാ.ഡാനിയേൽ എൻ. വറുഗീസിൻെറ അദ്ധ്യക്ഷതയിൽ കൂടി. റവ: ഫാ: കെ സി.മാത്യൂസ് ഭദ്രാസന സണ്ടേസ്ക്കൂൾ സെക്രട്ടറി ശ്രീ കെ. ഐസക്ക് എന്നിവർ പ്രസംഗിച്ചു. ഗ്രൂപ്പ്പ്രസിഡൻറായി റവ: ഫാ: കെ.സി. മാത്യൂസിനേയും, വൈസ് പ്രസിഡൻറായി റവ: ഫാ ഡാനിയേൽ എൻ വറുഗീസിനേയും തെരഞ്ഞെടുത്തു. അടുത്ത സമ്മേളനം കുണ്ടറ വലിയ പള്ളി ഇടവക സണ്ടേസ്ക്കൂളിൻെറ ആഭിമുഖ്യത്തിൽ ഏകദിന സമ്മേളനമായി നടത്തണമെന്ന് നിശ്ചയിച്ചു. ഗ്രൂപ്പ് ഇൻസ്പെക്ടർ ശ്രീ ജി. എം. പണിക്കർ സ്വാഗതവും ഹെഡ്മാസ്റ്റർ റവ: ഡീക്കൻ പി. റ്റി. ഗീവറുഗീസ് കൃതജ്ഞതയും പറഞ്ഞു.

### കോട്ടയം മെത്രാസന യുവജനപ്രസ്ഥാനം ധ്യാനയോഗം

യുവജന പ്രസ്ഥാനം ഭദ്രാസന സെക്രട്ടറി മാണി പി. ചെറിയാൻ അറിയിക്കുന്നത്:—

കോട്ടയം ഭദ്രാസനത്തിലെ യുവജന പ്രസ്ഥാനത്തിൻെറ ഈ വർഷത്തെ ധ്യാനം ഒക്ടോബർ 17, 18,19 എന്നീ തീയതികളിൽ പുതുപ്പള്ളി വലിയ പള്ളിയിൽ വച്ചു നടത്തുന്നതാണ്. ഈ ധ്യാനത്തിൽ സംബന്ധിക്കുന്നതിനാഗ്രഹിക്കുന്ന വർ ആ വിവരം ഒക്ടോബർ 13–ാംനു-ക്കുമുമ്പായി ജനറൽ സെക്രട്ടറിയെ അറിയിച്ചിരിക്കേണ്ടതാണ്. (മാണി പി. ചെറിയാൻ, മലയാള മനോരമ കോട്ടയം)

### ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം-തൃശിവപേരൂർ

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രിസ്ത്യൻ വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ തൃശ്ശിവപേരൂർ ശാഖയുടെ ഉൽഘാടനയോഗം കഴിഞ്ഞ സെപ്ററംബർ 10-ാംനു- തൃശ്ശൂർ ചെമ്പുക്കാവ് സെൻറ്തോമസ്സ് ചാപ്പലിൽ വച്ച് ഡോക്ടർ സി. ജെ.ഡേവിഡിൻെറ അദ്ധ്യക്ഷതയിൽ കൂട്ടുകയും തദവസരത്തിൽ തൃശ്ശൂർ അഡീഷനൽ സബ് ജഡ്ജി മിസ്റ്റർ സി.എസ്സ്. തോമസ്സ് പ്രസ്തുത ശാഖയുടെ ഉൽഘാടനം നിർവഹിക്കുകയും ചെയ്തു. റവ: ഡീക്കൻ റ്റി. സി. മത്തായി വിദ്യാർത്ഥിപ്രസ്ഥാനത്തെയും അതിൽ വിദ്യാർത്ഥികൾക്കുള്ള പങ്കിനെയും പററി സാരസമ്പൂർണ്ണമായ ഒരു പ്രസംഗം ചെയ്തു. റവ:ഫാദർ റ്റി. പി. പീററർ സ്വാഗത പ്രസംഗം നടത്തി. റവ: ഫാദർ കെ. ഐ. മക്കോസ് റവ:ഫാദർ റ്റി. ജി. പീററർ, മി: ജോസഫ് വർഗ്ഗീസ്സ്, മിസ്സ് മറിയാമ്മ കുര്യൻ എന്നിവരെ യഥാക്രമം പ്രസിഡൻറ്, വൈസ്പ്രസിഡൻറ്, സെക്രട്ടറി, ജോയിൻറ് സെക്രട്ടറി എന്നീ സ്ഥാനങ്ങളിലേക്കു തെരെഞ്ഞെടുത്തു. തന്നാണ്ടത്തെ പ്രവർത്തനങ്ങൾക്കായി 15 പേരടങ്ങുന്ന ഒരു കമ്മററിയേയും തിരഞ്ഞെടുക്കുകയുണ്ടായി. ഈ യൂണിററിൽ ഇപ്പോൾ നൂറോളം അംഗങ്ങളുണ്ട്.

### ബൈബിൾ ക്ളാസ്സും റിട്രീററും

കോട്ടയം ഭദ്രാസന മർത്ത മറിയം സമാജം സെക്രട്ടറി മിസ്സ് ഏലിയാമ്മ ചെറിയാൻ അറിയിക്കുന്നത്:—

ഈ മെത്രാസനത്തിലെ മർത്തമറിയം സമാജാംഗങ്ങൾക്കായുള്ള ബൈബിൾ ക്ളാസ്സും റിട്രീററും ഈ ഒക്ടോബർ 16 മുതൽ 19 വരെ തീയതികളിൽ കൊല്ലാട്ട് സെൻറ് പോൾസ് പള്ളിയിൽ വച്ചു റവ: ഫാ. വി. ജെ. ഗബ്രിയേൽ,റവ: ഡീക്കൻ ജോസഫ് വണ്ടാരപ്പള്ളി എന്നിവരുടെ നേതൃത്വത്തിൽ നടത്തപ്പെടുന്നതാണ്. കോട്ടയം മെത്രാസന ഇടവകയിൽപെട്ട എല്ലാ സമാജാംഗങ്ങളിൽ നിന്നും അംഗങ്ങൾ വന്നു സംബന്ധിക്കണമെന്നു സ്നേഹപൂർവ്വം അഭ്യർത്ഥിക്കുന്നു.

## മാർ അത്താനാസ്യോസ് തിരുമേനിയുടെ ബാഹ്യകേരള ഇടവക സന്ദർശനം

### നാഗപ്പൂർ

കേരളത്തിനു വെളിയിലുള്ള ഇടവകകളുടെ മെത്രാപ്പോലീത്തായായ മാർ അത്താനാസ്യോസ് തിരുമനസ്സുകൊണ്ട് ആഗസ്റ്റ 19–ാംനു- നാഗപ്പൂരിൽ എത്തുകയും 20–ാംനു- ബിഷപ്പ് കോട്ടൺ സ്കൂൾഹാളിൽ വി: കുർബ്ബാന അർപ്പിക്കുകയും ചെയ്തു. 300 ൽ പരം മലയാളി ക്രിസ്ത്യാനികൾ വി: കുർബാനയിൽ സംബന്ധിച്ചു. വി:കുർബാനാനന്തരം നടത്തപ്പെട്ട മീററിംഗിൽ തിരുമേനി പ്രസംഗിച്ചു. ഉച്ചകഴിഞ്ഞു ബിഷപ്പ് സാദിഗുമായി കൂടിക്കാഴ്ച നടത്തുകയുണ്ടായി.

### ജബൽപ്പൂർ

ആഗസ്റ്റ് 21–ാംനു- തിരുമേനി ജബൽപ്പൂർ ഇടവക സന്ദർശിച്ചു. 25–ാംനു- വരെ അവിടെ താമസിച്ചു. എല്ലാദിവസവും സന്ധ്യാനമസ്കാരത്തെ തുടന്ന് തിരുമേനിയുടെ പ്രസംഗം ഉണ്ടായിരുന്നു. 24–ാംനു- വി. മത്തായിശ്ളീഹായുടെ പെരുനാളിൽ വി:കുർബാന അർപ്പിച്ചു.

### ഭോപ്പാൽ

ആഗസ്റ്റ് 26–ാംനു- ബോപ്പാലിൽ എത്തി

ഇടവകാംഗങ്ങൾ റെയിവെ സ്റ്റേഷനിൽ വച്ച് തിരുമേനിയെ സ്വീകരിച്ചു. 26ാംനു- പിപ്പനിയിൽ വച്ചു നടത്തപ്പെട്ട പ്രാർത്ഥനായോഗത്തിൽ തിരുമസ്സുകൊണ്ടു പ്രസംഗിച്ചു. 27ാംനു- രാവിലെ ഭോപ്പാലിൽ റയിൽവേചർച്ചിൽ വി:കുർബാന അർപ്പിച്ചു. ഉച്ചതിരിഞ്ഞു് അവിടെ വച്ച് നടത്തപ്പെട്ട മീററിംഗിൽ തിരുമേനിയും ആർച്ച് ഡീക്കൻ മെററഗോറിയും പ്രസംഗിച്ചു. രാത്രി ഒൻപതുമണിയോടുകൂടി ഇൻഡോറിലേക്കു് എഴുന്നള്ളി.

**ഇൻഡോർ**

28—ാംനു- 7 മണിക്കു തിരുമേനി ഇൻഡോറിൽ എത്തി. റെയിൽവേസ്റ്റേഷനിൽ വച്ചു് ഇട



വകാംഗങ്ങൾ തിരുമേനിയെ ഹാരാർപ്പണം ചെയ്തുസ്വീകരിച്ചു. അന്നു വൈകുന്നേരം ഇൻഡോർ ക്രിസ്ത്യൻ കോളേജ്ഹാളിൽ വച്ചു് തിരുമേനിയുടെ ബഹുമാനാർത്ഥം ഒരു വിരുന്നു സൽക്കാരം നടത്തപ്പെട്ടു. പ്രഫസർ സി. എം. ഏബ്രഹാം, തിരുമേനിക്കു സ്വാഗതമാശംസിച്ചു പ്രസംഗിച്ചു. തിരുമനസ്സുകൊണ്ടു സമുചിതമായ മറുപടിപ്രസംഗം ചെയ്തു. ശ്രീ. പി. എം. ജോർജ്ജ് കൃതജ്ഞതാപ്രകടനം നടത്തി. വിരുന്നിൽ ഇൻഡോർ ഇടവകാംഗങ്ങൾക്കു പുറമേ ഇതര ക്രിസ്തീയ വിഭാഗങ്ങളിൽപെട്ട അനേകം പേർ പങ്കുകൊണ്ടു. 29—ാംനു- രാവിലെ തിരുമേനി ഇൻഡോർ സെൻറു് ആൻസ്ചർച്ചിൽ വി. കുർബാന അർപ്പിക്കുകയും ഒരു മാമോദീസ്സാ നടത്തുകയും ചെയ്തു. ഉച്ചതിരിഞ്ഞു് ഇൻഡോർ ക്രിസ്ത്യൻകോളേജ് സ്റ്റാഫ്,തിരുമേനിയുടെ ബഹുമാനാർത്ഥം നടത്തിയ ചായസൽക്കാരത്തിൽ സംബന്ധിക്കുകയും പ്രസംഗിക്കുകയുംചെയ്തു. 30ാംനു- 11 മണിക്കു Mhow—ൽ വച്ചു നടത്തപ്പെട്ട പ്രാത്ഥനായോഗത്തിൽ പ്രസംഗിച്ചു.അനന്തരം മി. കെ. പി. ഏബ്രഹാമിൻെറ വസതിയിൽവച്ചുകൂടിയഇൻഡോർ ഇടവക കമ്മററിയോഗത്തിൽ തിരുമേനി ആദ്ധ്യക്ഷം വഹിച്ചു.

**ജബൽപ്പൂർ**

സെപ്ററംബർ 2—ാംനു- തിരുമേനി ജബൽപ്പൂരിലെത്തി 3—ാംനു-രാവിലെ വി:കുർബാന അർപ്പിച്ചു. വൈകുന്നേരം സന്ധ്യാ പ്രാർത്ഥനയ്ക്കു വന്നുകൂടിയവരോടു തിരുമേനി പ്രസംഗിച്ചു.

**മദ്രാസ്**

സെപ്ററംബർ 6—ാംനു- തിരുമേനി മദ്രാസ്പള്ളിയിൽ എഴുന്നള്ളി. 8ാംനു- തിരുവട്ട്യൂർ വച്ചു് വി. കുർബാനയിൽ സംബന്ധിക്കുകയും പ്രസംഗിക്കുകയും ചെയ്തു. ഉച്ചതിരിഞ്ഞു് വെല്ലൂർ ആശുപത്രിയും ഇടവകയും സന്ദർശിച്ചു. അനന്തരം തിരിച്ചു താംബരത്തു്എത്തി റവ. ഫാ. ററി. ജി. കോശിക്കു തൈലാഭിഷേകകൂദാശ നൽകി. 10—ാംനു- മദ്രാസ് പള്ളിയിൽ വി. കുർബാന അർപ്പിക്കുകയും പ്രസംഗിക്കുകയും സണ്ടേസ്കൂളുകൾ സന്ദർശിക്കുകയും ചെയ്തു. 11—ാംനു- കോട്ടയത്തു തിരിച്ചെത്തി.

ബാഹ്യകേരള ഭദ്രാസന ഇടവക മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രൈവററ് സെക്രട്ടറി അറിയിക്കുന്നതു്:—

''ബാഹ്യകേരള ഭദ്രാസനത്തിൽ ആരാധന നടത്തുവാനുള്ള സ്ഥലമോ, സൌകര്യമോ പലയിടത്തും ഇല്ല. നമ്മുടെ ആളുകൾ വളരെ അധികം കഷ്ടപ്പെട്ടാണു് ഇപ്പോൾ കാര്യങ്ങൾ ക്രമീകരിച്ചു കൊണ്ടുപോകുന്നതു്. ഓരോ കേന്ദ്രത്തിലും ഇപ്പോഴെങ്കിലും കുറേശ്ശെ സ്ഥലംവാങ്ങിച്ചില്ലെങ്കിൽ ഭാവിയിൽ വലിയ പ്രയാസങ്ങൾ ഉണ്ടാകും. കാലക്രമേണ അവിടവിടങ്ങളിൽ സ്വന്തം പള്ളികളും ഉണ്ടാകേണ്ടിയിരിക്കുന്നു. ഇപ്പോൾ സ്കൂൾഹാളിൽവച്ചും, താമസിക്കുന്നകെട്ടിടങ്ങളുടെ വരാന്തയിൽവച്ചും മററുമാണു് ആരാധന പലയിടത്തും നടത്തുന്നതു്. ദേശവാസികളുടെ എതിർപ്പി

നെനേരിടേണ്ടതായിട്ടുംഉണ്ട്. ആകയാൽ ഭദ്രാസന ത്തിൻെറ ചുമതലയിൽ നടത്തുന്ന അവികസിത ഇടവക സഹായഫണ്ടിലേക്ക് കേരളത്തിലും, പുറത്തും താമസിക്കുന്ന അഭ്യുദയ കാംക്ഷികളായ ആളുകൾക്ക് Secretary, Office of the Diocese outside Kerala, M. D. Seminary, Kottayam. എന്ന മേൽവിലാസത്തിൽ പണം അയച്ചുകൊടുക്കാവുന്നതാണ്''

## മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ വിദ്യാർത്ഥിപ്രസ്ഥാനം

ജന. സെക്രട്ടറി പി. വി. വറുഗീസ് ക്ലേറി അറിയിക്കുന്നത്:–

ഈ വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ പ്രസിദ്ധീകൃതമായ വേദവായന കാർഡുകൾ മുഴവനും വിവിധ കേന്ദ്രങ്ങൾവഴി വിതരണം ചെയ്തുകഴിഞ്ഞിരിക്കുന്നു. പലരും ഈ കാർഡുകൾ ഇനിയും ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നതിനാൽ ഏതെങ്കിലും കേന്ദ്രത്തിൽ ഇവ വിതരണം ചെയ്യാതെ ശേഷിക്കപ്പെട്ടുന്നുണ്ടെങ്കിൽ അവ ഉടനെതന്നെ കാതോലിക്കേററ് ആഫീസ് മുട്ടമ്പലം, കോട്ടയം 4, എന്ന മേൽവിലാസത്തിൽ അയച്ചുതരണമെന്നപേക്ഷിക്കുന്നു.

## അംബാലാ ഓർത്തഡോക്സ് ഇടവക

''അംബാലാ ഓർത്തഡോക്സ് ഇടവക വാർത്തകൾ'' കിട്ടി. ഇടവകാംഗങ്ങളെ ഉദ്ദേശിച്ചു നടത്തപ്പെടുന്ന ഈ ഒററത്താൾ പ്രസിദ്ധീകരണത്തിൽ ഇടവക വാർത്തകളും അടുത്തമാസത്തെ പ്രോഗ്രാമും ചേർത്തിട്ടുണ്ട്. ഇതു പ്രയോജനകരമായ ഒരു പ്രവർത്തനമാണ്.

## വൈദികചരമം

സിംഗപ്പൂർ. ബോംബെ, തുടങ്ങിയ ഇടവകകളിൽ വികാരിയായിരുന്ന ദി. ശ്രീ. ഫാദർററിജി കോശി എം. ഏ. (തുമ്പമൺ) കഴിഞ്ഞ സെപ്ററംബർ 19–ാംനു- കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ മൃതശരീരം മദ്രാസ്സ് ഓർത്തഡോക്സ് പള്ളി സിമിത്തേരിയിൽ പ്രത്യേകം തയ്യാറാക്കപ്പെട്ട കല്ലറയിൽ മദ്രാസ്സ് പള്ളി വികാരി ഫാദർ സി. വി. ജോണിൻെറയും റവ. ഫാദർ സി. സഖറിയായുടെയും കാർമ്മികത്വത്തിൽ സംസ്ക്കരിക്കപ്പെട്ടു. ബ. അച്ചൻെറ ആത്മാവിനു ഞങ്ങൾ നിത്യശാന്തിയെ പ്രാർത്ഥിച്ചുകൊള്ളുന്നു.

## മൗണ്ട് താബോർ ബി. ററി. കോളേജ്

കഴിഞ്ഞ വർഷം, നിരണം ഭദ്രാസന മെത്രാപ്പോലീത്താ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമനസ്സിലെ മാനേജ്മെൻറിൽ, പത്തനാപുരത്തു് പുതുതായി ആരംഭിച്ചിരിക്കുന്ന മൗണ്ട് താബോർ ബി. ററി. കോളേജിലെ വിജയശതമാനം 94 ആണ് എന്നു് അറിയുന്നു. വിജയശതമാനത്തിൽ പ്രസ്തുത കോളേജ് കേരളത്തിലുള്ള ബി. ററി. കോളേജുകളിൽ രണ്ടാംസ്ഥാനം അർഹിക്കുന്നുണ്ട്. കോളേജ് പ്രിൻസിപ്പാളായി ഈ വർഷവും ജോലി തുടർന്നുവരുന്നതു് ശ്രീ. വിൻസൻറ്മൂത്തിആണ്. കോളേജിനു് ആവശ്യമായ ഒരു രണ്ടുനിലകെട്ടിടത്തിൻെറ പണി ഉടനെതന്നെ ആരംഭിക്കുന്നതാണ്. സഭാസ്നേഹികളായ ഏവരുടെയും ആത്മാർത്ഥമായ സഹകരണം ഈ കാര്യത്തിൽ അഭിവന്ദ്യതിരുമേനി പ്രതീക്ഷിക്കുന്നുണ്ട്.

## വാർഷികസമ്മേളനം

''കോട്ടയം ചെറിയപള്ളി ഇടവക സണ്ടേസ്കൂൾ സമാജത്തിൽപെട്ട താഴത്തങ്ങാടി സണ്ടേസ്കൂളിൻെറ വാർഷികസമ്മേളനവും സമ്മാനദാനവും 6–8–61–ൽ താഴത്തങ്ങാടി സ്കൂൾഹാളിൽ വച്ചു് മാർ ബസ്സേലിയോസ് ചാപ്പൽവികാരി റവ. ഫാദർ. സി. വി. സാമുവേലിൻെറ അദ്ധ്യക്ഷതയിൽ തിയോളജിക്കൽ കോളേജ് വിദ്യാർത്ഥി ശ്രീ. കെ. ഇ. പോൾ അവർകളുടെ പ്രസംഗം, സമാജസാധാരണമായ ഇതര ചടങ്ങുകൾ, വിശിഷ്യാ കുട്ടികളുടെ വിവിധ കലാപ്രകടനങ്ങൾ എന്നിവയോടുകൂടി സമംഗളം നടന്നിരിക്കുന്നു.

## കുന്നംകുളത്തു് നവീനമാതൃകയിലുള്ള പള്ളിപണി തുടങ്ങി

''കുന്നംകുളത്തു് മെയിൻറോഡിൽ പരിശുദ്ധ മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ നാമത്തിൽ നവീനമാതൃകയിലുള്ള ഒരു പള്ളി നിർമ്മിക്കുന്നതിനു് ആർത്താററ് കുന്നംകുളംപള്ളിപൊതുയോഗം തീരുമാനിച്ചിരിക്കുന്നു. ഇൻഡ്യയിലെ ഏക പരിശുദ്ധനായ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ടിരിക്കുന്ന അനേകശതം ഭക്തജനങ്ങളുടെ ആഗ്രഹപൂർത്തീകരണത്തിനായി നിർമ്മിക്കുന്ന ഈ ദേവാലയത്തിൻെറ പണിക്കായി പൊതുജനങ്ങളിൽ നിന്നും സംഭാവനകൾ പ്രതീക്ഷിക്കുന്നു. പരിപാവനമായ ഈ ഉദ്യമം വിജയിപ്പിക്കുന്നതിനായി ഓരോ വിശ്വാസികളും കഴിവനുസരിച്ചുള്ള സംഭാവനകൾ ദിവ്യശ്രീ കാക്കശ്ശേരി ജോസഫ്

# THE MALANKARA SABHA

License No. 475 dated 11th April 1946 — Registered No. M 125

കത്തനാർ, പള്ളിപണിസെക്രട്ടറി, കുന്നംകുളം; എന്ന വിലാസത്തിൽ അയച്ചുതരുവാൻ അഭ്യർത്ഥിക്കുന്നു.

സെക്രട്ടറി

**ബുക്ക്ബയൻറിംഗ് ബ്യൂറോ**

"താഴത്തങ്ങാടി ഓർത്തഡോക്സ് സിറിയൻ സാധുജനോദ്ധാരണ സംഘത്തിൻെറ ചുമതലയിൽ പ്രസ്തുത സംഘം ആഫീസുകെട്ടിടത്തിൽ, പ്രസ്തുത സംഘത്തിലേയും യൂത്തുലീഗിലേയും തൊഴിൽരഹിതരായ യുവാക്കളുടെ അഭ്യുന്നതിയെ ലക്ഷ്യമാക്കി "മാർബേസിൽ ബുക്ക് ബയണ്ടിങ്ങ് ബ്യൂറോ"(Mar Basil Book Binding Bureau) എന്ന നാമധേയത്തിൽ ഒരു ബുക്ക്ബൈയണ്ടിംഗ് ആൻഡ് റൂളിംഗ്ശാല 1961 ആഗസ്റ്റ് 13-ാംനു- ഞായറാഴ്ച റവ, ഫാദർ. സി വി. സാമുവെൽ അവർകൾ ഉൽഘാടനം ചെയ്തു. താൽക്കാലിക പ്രവർത്തനം ആരംഭിച്ചിരിക്കുന്നു.

**പട്ടംകൊട**

പ: കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു കഴിഞ്ഞ സെപ്റ്റംബർ 17-ാംനു- കോട്ടയം പഴയസിമ്മനാരി ചാപ്പലിൽ വച്ച് റവ: ഡീക്കൺ കെ. സി. ഉമ്മൻ ബി എ ബി ററി (ആറാട്ടുപുഴ), ഡീക്കൻ ഡാനിയൽ ഒ. ഐ. സി.(ബഥനി) എന്നിവക്ക് കശ്ശീശാപട്ടവും, ശ്രീ. ററി. ഈ. ജോർജ്ജ് ബി. എ. (കോഴഞ്ചേരി), ശ്രീ. പി. ജി. ഗീവറുഗീസ് (ഏറത്തുമ്പമൺ) എന്നിവർക്ക് എവുപ്പദിയക്കിനോ പട്ടവും നൽകിയിരിക്കുന്നു.

20-7-61-ൽ റവ: ഡീക്കൺ സി. ജെ. ജോർജ്ജിനു് നി. വ.ദി.ശ്രീ.ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് പ്രക്കാനം സെൻറു് മേരിസ് പള്ളിയിൽവച്ച് കശ്ശീശ്ശാ പട്ടം നൽകുകയുണ്ടായി. (ഈ വാർത്ത പ്രസിദ്ധീകരിക്കാൻ താമസിച്ചുപോയതിൽ ഖേദിക്കുന്നു. പ:)

**സ്ലീബാദാസസമൂഹം**

സ്ളീബാദാസ സമൂഹത്തിൻെറ 37-ാംവാർഷികോത്സവം 1961 സെപ്റ്റംബർ 14-ാംനു- വെട്ടിക്കൽ ദയറായിൽവച്ച് നി. വ. ദി. ശ്രീ. ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടപ്പെട്ടു. സമൂഹാദ്ധ്യക്ഷൻ സമൂഹത്തിൻെറ റിപ്പോർട്ടു വായിച്ചു. ദി. ശ്രീ. പാലപ്പാട്ടു യോഹന്നാൻ കത്തനാർ സ്വാഗതപ്രസംഗം ചെയ്തു. റവ. പി. വി. വറുഗീസ്ക്ലേറി, ശ്രീ. കെ. വി. മാമ്മൻ എന്നിവർ പ്രസംഗിച്ചു. ഉപസംഹാരം, ആശിർവാദം, പ്രാർത്ഥന എന്നിവയോടുകൂടി സമ്മേളനം സമംഗളം പര്യവസാനിച്ചു. സെപ്റ്റ: 15, 16 എന്നീ തീയതികളിൽ റവ. പി. വി. വറുഗീസ്ക്ലേറി സ്ളീബാദാസന്മാർക്കു ക്ളാസ്സുകൾ എടുക്കുകയുണ്ടായി

**നിയമനം**

കാരാട്ടുകുന്നേൽപള്ളി വികാരിയായി സ്ഥലം മാററപ്പെട്ട റവ. ഫാ. പി. വി. കുറിയാക്കോസിനു പകരം നട്ടാശേരി സെൻറു് തോമസ്സ് പള്ളിവികാരിയായി റവ ഫാ ററി. എം. സഖറിയായേയും, മാങ്ങാനം എബ്നേസർ ദയറായുടെ മാനേജരും പള്ളിവികാരിയുമായി റവ. ഫാ. കെ. വി. ഗീവറുഗീസിനേയും പ: കാതോലിക്കാ ബാവാതിരുമനസ്സുകൊണ്ടു നിയമിച്ചിരിക്കുന്നു.

**സെൻറു് തോമസ് സുവിശേഷ സമാജം**

കൊല്ലം ഭദ്രാസനയിടവകയിൽ കൊട്ടാരക്കരയ്ക്കു സമീപമുള്ള പന്ത്രണ്ടു പള്ളികൾ സംഘടിച്ചുനടത്തിവരുന്ന സെൻറു് തോമസ്സ് സുവിശേഷ സമാജത്തിൻെറ ഒരു യോഗം ഉമ്മന്നൂർ പള്ളിയിൽവച്ച് ഒക്ടോബർ 14-ാം തീയതി നടത്തപ്പെടുന്നതാണു്.



Edited, Printed and Published by Rev. Fr. T. C. Jacob at the M. M. Press Kottayam.